,




# യോഗിനീഹൃദയം

## ഡോ സുവർണ്ണ നാലപ്പാട്ട്

## (മലയാളം ഭാഷ്യം)

## 1.ചക്രസങ്കേതം

## 2. മന്ത്രസങ്കേതം

## 3. പൂജാസങ്കേതം

,

# യോഗിനീഹൃദയം

1. **ചക്രസങ്കേതം**
    1. ജഗദ്വന്ദ്യാവേതൌ ഗണപ ദ്വടുകൌ വിശ്വവിനുതൌ ജഗദ്രക്ഷാശീലൌജപനിരതസാ മീപ്യഫലദൌ രഥാംഗേ സന്നദ്ധൌ രവിശശികൃശാനൂജ്വലദൃശൌ മയി സ്യാതാം രക്ഷാപരവ ശധിയൌ സജ്ഗുണമയൌ
    2. തന്നിത്യം ജ്യോതിഷാം ജ്യോതിർജയത്യേകമനുത്തരം ന യത് ഭാസയതേ സൂര്യാം ന ശശാങ്കോ ന പാവകഃ ജഗത്തുമുഴുവനും ആരെ വന്ദിച്ച് സ്തുതി പാടുന്നുവോ , ആർ ജഗത്തിനെ രക്ഷിക്കു ന്നതിൽ ശ്രദ്ധിക്കുന്നുവോ, സാധകന്മാർക്ക് ആർ സാമീ

,

പ്യമുക്തി തരുന്നുവോ, രവി, ശശി, അഗ്നി എന്ന മൂന്ന് ഉജ്ജ്വലനേത്രങ്ങൾ ധരിച്ച് സദ്ഗുണങ്ങളോടെ  ആര് ലോകരക്ഷകരായിരിക്കുന്നുവോ, ആ ഗണപതിയും വടുകനും എന്നെ പരിപാലിക്കട്ടെ.

സകല ജ്യോതിസ്സുകളേയും പ്രകാശിപ്പിക്കുന്ന അനുത്തരമായ ആ ജ്യോതിസ്സ് ,ശിവാത്മകമായ ജ്യോതി പരമശ്രേഷ്ഠമാണ്. ഏതൊന്നിനെ സൂര്യനോ ചന്ദ്രനോ അഗ്നിക്കോ പ്രകാശിപ്പിക്കാനാവില്ല, ആ ജ്യോതിസ്സാൽ മറ്റെല്ലാം പ്രകാശിക്കുന്നു. ഗണേശനും വടുകനും ത്രിപുരസുന്ദരിദേവിയുടെ വാസസ്ഥാനമായ ശ്രീചക്രത്തിന്റെ ദ്വാരരക്ഷകരാണ്. ശ്രീചക്രത്തിന്റെ ബാഹ്യദ്വാരത്തി

,

ലാണ് ഇവരുടെ പൂജ.ഈ പൂജാവിധാനത്തിന്റെ സങ്കേതം 101ആം ശ്ലോകത്തിലുണ്ട്. ദീപികാഭാഷ്യപ്രകാരം എല്ലാ മാതൃക്കളുടേയും സാമീപ്യഫ. ലദസ്ഥാനത്തിൽ സാഹിത്യവരദ എന്ന് പാഠം വായിക്കേണ്ടതാണ്. ത്രിപുരസുന്ദരിയുടെ സാമീപ്യമുക്തിയും സാഹിത്യവരപ്രസാദവും ഗണപതി, വടുകന്മാരുടെ പ്രസാദം കൂടാതെ ലഭിക്കയില്ല അതിനാൽ ത്രിപുരാസമ്പ്രദായത്തിൽ ആദ്യമായി ഇവരെ സ്തുതിക്കുന്നു.

3. വിമർശരൂപിണീ ശക്തിരസ്യ വിശ്വഗുരോഃപരാ
   പരിസ്ഫുരതി സൈകാപി
   നാനാനാമോർത്ഥരൂപിണി
   വിശ്വഗുരുവായ ശിവന്റെ വി

,

മർശരൂപിണിയായ പരാശ ക്തി ഏകയാണ്. എന്നാൽ ലോകത്തിൽ നാനാരൂപവും നാമവും അർത്ഥവുമായി പരിസ്ഫുരിക്കുന്നു.

4. പശ്യന്ത്യാദിക്രമാദേതൌ ജാതൌ പ്രശ്നോത്തരാത്മനാ തന്ത്രാവതാരം തന്വാതേ സർവ്വത്രാനൃജിധ്യക്ഷയാ പരമശിവനും പരാശക്തിയും പശ്യന്തി, മദ്ധ്യമ, വൈഖരിവാണിരൂപങ്ങളിൽ ക്രമത്തിൽ ഗുരുശിഷ്യരിൽ പ്രകടമാവുന്നു. പ്രശ്നം, ഉത്തരം എന്ന പദ്ധതിയിലൂടെ എല്ലാവരിലും ഈ വിദ്യ എത്തിച്ചേരാനായി തന്ത്രാവ താരം ആരംഭിക്കുന്നു.

5. തദ്വാമകേശ്വരേ തന്ത്രേ സൂചിതാർത്ഥാൻ പരാപരാൻ

,

വ്യക്തോ കർത്തും പ്രയതതേ
യോഗിനീഹൃദയോധുനാ
ഈ പദ്ധതിയിൽ വാമകേശ്വര
തന്ത്രം ഉപദേശിച്ചുകഴിഞ്ഞു.
ഇനി യോഗിനീഹൃദയത്തിൽ
കൂടുതൽ വ്യക്തമാക്കാം.

6. മാനുഷീഹൃദയം മർത്ത്യോ
വേത്തി നൈകോപി തത്വതഃ
യോഗിനീഹൃദയം ജ്ഞാതും
കഃസമർത്ഥഃശിവം വിനാ
മനുഷ്യസ്ത്രീയുടെ ഹൃദയം
പോലും മനസ്സിലാക്കാൻ സാ
ധാരണ മനുഷ്യർക്ക് സാദ്ധ്യമ
ല്ല. അപ്പോൾ യോഗിനീഹൃദ
യം മനസ്സിലാക്കാൻ ശിവാനു
ഗ്രഹമില്ലാത്ത മനുഷ്യർക്ക്
എങ്ങനെ സാധിക്കാനാണ്.

7. അനന്യോദ്ഘാടിതം ദിവ്യാ-
ഗമകോഷ്ഠഗൃഹാന്തരം
ഉദ്ഘാടയതേ മയേദാനീം

,

മഹാർത്ഥോ ഗൃഹ്യതാം ബുധൈഃ
ദിവ്യമായ സകലാഗമങ്ങളും കോഷ്ഠങ്ങളിൽ ഒളിപ്പിച്ചുവെച്ച ഈ ഗൃഹം (ദേവിയുടെ) ആരും ഇതുവരെ തുറന്ന് പരിശോധിച്ചിട്ടില്ല.ബുധന്മാർക്ക് മഹാർത്ഥം ഗ്രഹിക്കാനായി ഞാനിത് ഉദ്ഘാടിക്കുന്നു.

8. തദനേകാർത്ഥസന്ദർഭനാനാസങ്കേതസംകുലം
വിവൃണോമ്യമൃതാനന്ദഃശിവയോരേവ ശാസനാത്.
അനേകവിഷയങ്ങളും സന്ദർഭങ്ങളും നാനാസങ്കേതങ്ങളും നിറഞ്ഞതാണ് ഈ ഗ്രന്ഥം. അമൃതാനന്ദമായ ശിവനും പരാംബയും ശാസിച്ചതുകൊ

ണ്ട് (അവരുടെ ശാസനം കൊ
ണ്ട്) ഞാനിത് തുറക്കുന്നു.

9. അന്യഥാനാദിസംസാരേ കിം
നേദം വ്യാകൃതം പുരാ
തദാ ന സന്തി സന്തഃ കിം
കിം വാ നാത്ര പ്രയോജനം
അല്ലെങ്കിൽ, അനാദിയായ ഈ
സംസാരത്തിൽ ഇതിന്നുമു
മ്പൊന്നും ഈ ഗ്രന്ഥത്തിന്
ഒരു വ്യഖ്യാനം ഉണ്ടാവാതി
രുന്നതെന്ത്. അന്നൊന്നും ഇത്
മനസ്സിലാവുന്ന വിദ്വാന്മാരു
ണ്ടായിരുന്നില്ലേ. അഥവാ, ഈ
ഗ്രന്ഥത്തിന് പ്രയോജനമുണ്ടാ
യിരുന്നില്ലെ.

10. ശിവാദിഗുരുപര്യന്തം
പാരമ്പര്യക്രമാഗതം
ഏതജ്ഞാനം മയാ ലബ്ധ-
മക്രമാണാമഗോചരം
ആദ്യഗുരുവായ ശിവൻ മുത

,

ൽ എന്റെ ഗുരുനാഥൻ വരെ യുള്ള പാരമ്പര്യക്രമത്തിൽ എനിക്ക് ലഭിച്ചതാണ് ഈ ജ്ഞാനം. ക്രമപരമ്പരയിലല്ലാതെ വഞ്ചിതരായ ജനങ്ങൾക്ക് ഈ ജ്ഞാനം അഗോചരമാണ്, ലഭിക്കയില്ല.

ദേവി ഉവാച:-

1. ദേവദേവ മഹാദേവ പരിപൂർണ്ണപ്രഥാമയ വാമകേശ്വരതന്ത്രോസ്മിന്നജ്ഞാതാർത്ഥാസ്വനേകശഃ താംസ്താനർത്ഥാനശേഷേണ വക്തുമർഹസി ഭൈരവഃ സ്വഛന്ദതന്ത്രത്തിൽ ഗുരുവും ശിഷ്യനും ശിവൻതന്നെയാണെന്ന് പറഞ്ഞിട്ടുണ്ട്. ഗുരുശിഷ്യപദേസ്ഥിത്വാ സ്വയം ദേവഃസദാശിവഃ പ്രശ്നോത്തരപരൈ

,

വാക്യൈസ്തന്ത്രം സമവതാരയേത്. അതിനാൽ ചോദിക്കുന്ന ദേവിയും ഉത്തരം കൊടുക്കുന്ന ശിവനും സദാശിവ നാണ്. വിശ്വത്തിന്റെ ഭരണം, രമണം, വമനം ഇവ മൂന്നും ചെയ്യുന്നവനാണ് ഭൈരവൻ. ദ്യോതനാത്മകനായ പ്രകാശവാ നാണ് ദേവൻ. മഹാപ്രകാശാ ത്മാവും ഭൈരവനുമാണ് ശിവ ൻ. സ്വപ്രകാശത്വത്താൽ വിശ്വ ത്തെ പ്രകാശിപ്പിക്കയും ചെയ്യു ന്നു. കഠോപനിഷത്ത്പറയുന്നു: ന തത്ര സൂര്യോഭാതി ന ചന്ദ്ര താരകം നേമാ വിദ്യുതോ ഭാന്തി കുതോയമഗ്നി.തമേവ ഭാന്തമനു ഭാതി സർവ്വം സർവ്വം തസ്യ ഭാസാ സർവ്വമിദം വിഭാതി ഇതി. പ്രഥ ജ്ഞാനം. പരിപൂർണ്ണജ്ഞാനമയനാണ്

,

സദാശിവൻ. ജ്ഞാനരൂപനാണ്, സർവ്വജ്ഞനാണ്. ജ്ഞാനോപദേശത്തിന് ഇത്രയും അർഹനായി മറ്റാരുമില്ല.

2. ശ്രീഭൈരവ ഉവാചഃ ശൃണുദേവീ മഹാഗുഹ്യം യോഗിനീഹൃദയം പരം തത്പ്രീത്യാ കഥയാംപദ്യ ഗോപിതവ്യം വിശേഷതഃ
മഹാരഹസ്യവും ലോകത്തിൽ ഗോപനീയമായി സൂക്ഷിക്കേണ്ടതുമായ യോഗിനീഹൃദയം നിന്റെ പ്രീതിക്കായി പറയാം. അത്യന്തഗോപനീയമെന്നതിനെ ഉറപ്പിക്കാനായി വീണ്ടും പറയുന്നു.

3. കർണ്ണാത് കർണ്ണോപദേശേന സംപ്രാപ്തമവനീതലം
ഒരുകാതിൽനിന്ന് മറ്റൊരു കാതിലേക്ക് (ഗുരു-ശിഷ്യ) ക്രമത്തിൽ സഞ്ചരിച്ചാണ് ഈ

ജ്ഞാനം ഭൂമിയിൽ പ്രചരിച്ചത്. ഗുരുപരമ്പരകളുടെ ജ്ഞാനമാണ്.

4. ന ദേയം പരശിഷ്യേഭ്യോ
നാസ്തികേഭ്യോ ന ചേശ്വരി
ന ശുശ്രൂഷാലസാനാം ച
നൈവാനർത്ഥപ്രദായിനാം

എന്തുകൊണ്ട് പരശിഷ്യർക്ക് കൊടുക്കരുത്. കുലാർണ്ണവതന്ത്രത്തിലെ രണ്ട് ശ്ലോകങ്ങൾ ഉദ്ധരിക്കാം. ലബ്ധ്വാ കുലഗുരും സമ്യഗ് ന ഗുർവ്വാന്തരമാശ്രയേത് (13. 130) മധുലുബ്ധോ യഥാ ഭൃംഗഃ പുഷ്പാത് പുഷ്പാന്തരം വ്രജേത് ജ്ഞാനലുബ്ധസ്തഥാ ശിഷ്യോ ഗുരുർഗുർവ്വാന്തരം വ്രജേത് (13. 132) ശ്രദ്ധയോ വിശ്വാസമോ ഇല്ലാത്ത നാസ്തികർക്കും ശുശ്രൂഷയിൽ അലസത കാട്ടുന്നവർക്കും ധനധാന്യാദിസമ്പത്തി

യിൽ പ്രലോഭനമുള്ളവർക്കും ഈ ജ്ഞാനം കൊടുക്കരുത്. കൊടുത്താലും അവരത് ഗ്രഹിക്കയോ, അവർക്ക് ഉപ യോഗപ്പെടുകയോ ഇല്ല.

5. പരീക്ഷിതായ ദാതവ്യം വത്സരാർദ്ധോഷിതായ ച ഏതജ്ഞാത്വാ വരാരോഹേ സദ്യ ഖേചരതാം വ്രജേത്
പരശിഷ്യത്വം മുതലായ ദോഷ ങ്ങൾ ആറുമാസം സഹവാസം കൊണ്ട് പരീക്ഷിച്ചറിയാവുന്ന താണ്. ഗുരു സ്വവിവേകം കൊണ്ട് ഇതെല്ലാം അറിഞ്ഞ ശേഷം ശിഷ്യന് പരമവ്യോമ ത്തിൽ സ്വയം സഞ്ചരിക്കാവുന്ന ഖേചരീവിദ്യ കൊടുക്കണം. ചിദ് ഗഗനചന്ദ്രികയിൽ ഇപ്രകാരം പറയുന്നു:-
ദൃക് ക്രിയാത്മശശിഭാനുമദ്ധ്യഗം

ഖേചരത്യനലദൃഷ്ടിധാമ യത്
സർവ്വത്തിനും ഊർദ്ധ്വശിഖരം
പരമായ നഭസ്സിനെ ദർശിക്കു
മ്പോൾ സ്വയം ശിവമായിത്തീ
രുന്നു. സദ്യസ്തത്വം ഭജിക്കുന്നവ
രാണ് ജീവന്മുക്തരാവുക. വേദര
ഹസ്യം പറയുന്നു:-
തസ്യൈവാത്മാ പദവിത്തം
വിദിത്വാ ന കർമ്മണാ ലിപ്യതേ
പാപകേന (ഈശാ 20)
അതിനാലാണ്, വരാരോഹേ,
ഈ ഖേചരീവിദ്യ ഗ്രഹിച്ച്
സ്വയം ഞാനായി (ശിവമായി)
തീരുക എന്ന് പറയുന്നത്.
ജ്ഞാന,കർമ്മശക്തിസ്വരൂപമായ
ചന്ദ്രസൂര്യന്മാരായ രണ്ട് നേത്രം
കൂടാതെ, ഭ്രൂമദ്ധ്യസ്ഥിതമായ
അഗ്നിയെന്ന മൂന്നാംകണ്ണുകൂടി
തുറന്നാലാണ് ഈ ശക്തി ലഭി
ക്കുന്നത്. പരമവ്യോമത്തിൽ

,

ഖേചരീവിദ്യകൊണ്ട് പ്രവേശിച്ച്
സ്വയം ശിവമായിത്തീരുക. ഇനി
ശാസ്ത്രത്തിലേക്ക്പ്രവേശിക്കുന്നു.

6. ചക്രസങ്കേതകോ മന്ത്രേ
പൂജാസങ്കേതകൌ
തഥാത്രിവിധസ്ത്രിപുരാദേവ്യാഃ
സങ്കേതഃ പരമേശ്വരി
സങ്കേതം സമയം. എപ്രകാരം
പറഞ്ഞ സമയത്ത്, കാമിനീകാ
മുകർ സങ്കേതത്തിൽ വസിക്കു
ന്നുവോ അപ്രകാരം .അപ്രകാരം
ശിവനും ശിവയും മൂന്നു സങ്കേ
തങ്ങളിലാണ് വസിക്കുന്നത്.
ചക്രസങ്കേതം, മന്ത്രസങ്കേതം,
പൂജാസങ്കേതം.ധാമതത്വപീഠലിംഗ
മാതൃകാദിമൂന്നും എവിടെ
അറിയപ്പെടുന്നുവോ അവിടെ
ത്രിപുരാദേവി പ്രകാശവിമർശ
സാമരസ്യരൂപിണിയായി പര
യായി ഇരിക്കുന്നു. പരമോ

ത്കൃഷ്ടരായ ഇന്ദ്രാദിദേവകളെ
പ്പോലും പരിപാലിക്കുന്നവളാണ്
പരമേശ്വരി. ഈ മൂന്നു
സങ്കേതജ്ഞാനമില്ലാത്തവർക്ക്
ഫലവൈപരീത്യമാണുണ്ടാവുക.

7. യാവദേതന്ന ജാനാതി
സങ്കേതത്രയമുത്തമം
നതാവത് ത്രിപുരാചക്രേ
പരമാജ്ഞാധരോ ഭവേത്
ഉത്തമമായ സങ്കേതങ്ങളെ
അറിയാത്തവൻ ത്രിപുരാചക്ര
ത്തിൽ പരമാജ്ഞാധരനായി
ഭവിക്കുകയില്ല. ശിവനായി
ഭവിക്കുകയില്ല.ഇത് അധികാരി
സംബന്ധമാണ്. മുമുക്ഷുവാണ്
അധികാരി. സ്വസംവിദ്
ദേവതാവിഷയം. മോക്ഷം
പ്രയോജനം.പ്രതിപാദ്യപ്രതിപാദ
കഭാവം സംബന്ധം. നിഗ്രഹാനു

ഗ്രഹശക്തിയുള്ളവരുടെ വാക്കാണ് ആജ്ഞ.

8. തചരക്തിപഞ്ചകം സൃഷ്ട്യാ
ലയേനാഗ്നിചതുഷ്ടയം
പഞ്ചശക്തിച്ചതുർവഹ്നി
സംയോഗാചരക്രസംഭവഃ
സൃഷ്ടിരൂപമായ ശക്തിപഞ്ചകം .സ്വാഭിമുഖാഗ്രത്രികോണം ശക്തി. അപ്രകാരമുള്ള ശക്തിപഞ്ചകം. ലയം അഥവാ സംഹാരരൂപമായത് അഗ്നി പരാങ്മുഖാഗ്രത്രികോണം.അത് ചതുഷ്ടയം. ഇങ്ങനെ 5, 4 ആകെ 9 ത്രികോണം വരക്കുക. ശ്ക്തി,അഗ്നിത്രികോണസംയോഗമാണ് ചക്രം.

9. ഏതശ്ചക്രാവതാരം തു കഥയാമി തവാനഘേ യദാ സാ പരമാ ശക്തിഃ സ്വേചരയാ വിശ്വരൂപിണി
ത്രിപുരസുന്ദരിയുടെ ചക്രത്തിന്റെ

,

അവതാരം ഇനി പറയാം. തത്വ ക്രമേണയുള്ള പ്രസരം കൊണ്ടു ള്ള അവതാരം. പരമശക്തി വിശ്വരൂപിണിയായി സ്വേച്ഛയാ അവതരിക്കുന്നു. (സ്വയംഭൂ). വിശ്വം സൃഷ്ടിക്കുന്നു. പരാശ ക്തിയുടെ സ്ഫുരണം വിശ്വസ ർജ്ജനമാണ്. .

10. സ്ഫുരതാമാത്മനഃ പശ്യേത് തദാ ചക്രസ്യ സംഭവഃ ശൂന്യാകാരാദ് വിസർഗ്ഗാന്താദ് ബിന്ദോഃ പ്രസ്പന്ദസംവിദഃ

നിരസ്തനിഖിലപ്രപഞ്ചത്വം കൊ ണ്ട് ശൂന്യാകാരനായ ശിവനി ൽനിന്ന് സ്വേച്ഛയാ വിശ്വരൂപി ണിയായി സ്ഫുരിക്കുന്നു. ചക്രം അപ്രകാരം ഉണ്ടാവുന്നു. സർവ്വ വർണ്ണങ്ങളുടേയും അഗ്ര്യമായ അകാരമാണ് ശിവം. ഐതരേയ ആരണ്യകം അതിനെ ബ്രഹ്മമെന്ന്

,

പറയുന്നു. ശൂന്യകാരവും വിസർഗ്ഗാന്തവുമായ ബിന്ദു പ്രസ്പന്ദം (കമ്പനം) കൊണ്ട് സ്വയം പ്രകാശമാനമാവുന്നു. വെളിപ്പെടുന്നു. ശിവശക്ത്യാത്മ കമായ ബിന്ദു ദഹനേന്ദുരൂപം, സിതശോണബിന്ദുദ്വയാത്മകം, അകാരഹകാരസാമരസ്യബിന്ദു പ്രസ്പന്ദം കൊണ്ട് ചിത്കല ഉണ്ടാവുന്നു.

11. പ്രകാശപരമാത്മത്വാത് പ്രസൃതം വിശ്വലഹരീസ്ഥാനം മാതൃത്രയാത്മകം ബൈന്ദവം ചക്രം

തീയിന്റെ സമ്പർക്കം കൊണ്ട് നെയ്യ് ധാരയായി ഒഴുകുന്നതു പോലെ വിമർശശക്തി സ്രവി ക്കുന്നു. അതിന്റെ ലഹരി (തിര, ഒഴുക്ക്) ഹൃദ്യകലാരൂപവും കാമകലാക്ഷരയുക്തവുമാണ്.

,

മാതൃത്രയാത്മകമായ ബൈന്ദവ ചക്രമാണ് വിശ്വലഹരിയുടെ (സൌന്ദര്യലഹരി) സ്ഥാനം. 36 തത്വങ്ങളും അവിടെനിന്ന് ഉത്ഭ വിക്കുന്നു. മാതൃത്രയം പശ്യ ന്തി, മദ്ധ്യമാ, വൈഖരീരൂപം. ഇവയുടെ സമഷ്ടിരൂപം സദാശി വാഖ്യമായ തുരീയബിന്ദുവിൽനി ന്ന് ഉൽപ്പന്നമാവുന്നതിനാൽ, ബിന്ദുചക്രം മദ്ധ്യത്രികോണം .

12. ഏതസ്യ ത്രിരൂപത്വം പുനർഭവേത് ധർമ്മാധർമ്മൌ തഥാത്മാനൌ മാതൃമേയോ തഥാ പ്രമാ
13. നവയോന്യാത്മകമിദം ചിദാനന്ദഘനം മഹത് ചക്രം നവാത്മകമിദം നവധാ ഭിന്നമന്ത്രകം

ത്രികോണാത്മകമായ ചക്രത്തിന് പിന്നീട് ത്രിരൂപത്വം ഭവിക്കുന്നു.

നവയോനിചക്രം ഭവിക്കുന്നത് പറയുന്നു. ധർമ്മാധർമ്മം (പുണ്യപാപം) ആത്മാനൌ (ആത്മാ, അന്തരാത്മാ, പരമാത്മാ, ജ്ഞാനാത്മാ എന്ന് നാല്),മാതൃമേയ( മാതാവ് ജീവൻ, മേയം ഗ്രാഹ്യവർഗ്ഗം.) പ്രമാ ജ്ഞപ്തി. ഈ 9 അവയവം ഉള്ള നവയോന്യാത്മകചക്രം ചിദാനന്ദഘനമാണ്. ചിത് ചൈതന്യകല. ആനന്ദം വിശ്വാഹന്താപരിണാമം. ഇവയാൽ അകവും പുറവും നിറഞ്ഞത് ഘനം ചിന്മയത്വം കൊണ്ട് ദേശകാലാദി ഭേദമില്ലാത്തത് മഹത്ത്. ആദ്യത്രികോണത്തിന്റെ പശ്യന്തി മുതലായ മൂന്നിന്റെ തന്മയത ഹേതുവായി ,ബാഹ്യചക്രത്തിന്റെ വൈഖരി അതിൽനിന്നുണ്ടായ തത്വസ്വരൂപത, വാമാരൂപഭ്രമിത്രയം

ഇവ പറയുന്നു. ത്രികോണത്രയ രൂപമായി നവാത്മകമായി, ത്രൈലോക്യമോഹനാദി നവച ക്രമായി പരിണമിച്ച് രൂപവും മന്ത്രവും വെവ്വേറെയായി തീരു ന്നു.

14. ബൈന്ദവാസനസംരൂഢേസംവ ർത്താനലചിത്കലം
അംബികാരൂപമേവേദം
അഷ്ടാരസ്ഥം സ്വരാവൃതം
മഹാബിന്ദ്വാത്മകമായ സദാശി വാസനമാണ് ബൈന്ദവാസനം. ശിവശക്തികൾ സദാശിവോപരി ബൈന്ദവാസനസംരൂഢരായി ഇരിക്കുന്നു. എവിടെ ക്ഷിതിമു തൽ ശിവൻ വരെ ലയിക്കുന്നു വോ, ആ ലയസ്ഥാനം സംവ ർത്താനലചിത്കലം.
എല്ലാവർണ്ണത്തിനും അധിഭൂത വും അനുത്തരവും പ്രകാശാത്മ

,

കവുമാണ് സംവർത്താനലൻ. ചിത്കല വിമർശാത്മിക. അഷ്ട കോണുകളുള്ളത് അഷ്ടാരം. സ്വ രാവൃതം അകാരം മുതൽ ബിന്ദുവരെ 51 അക്ഷരവർണ്ണങ്ങ ളെ എഴുതിയ രേഖാത്രയം. ത്രികോണചക്രം നവചക്രമായി പരിണമിച്ച് ത്രിപുരാദി നവ ചക്രേശ്വരിമാരുടെ കരശുദ്ധി, അവരവരുടെ മന്ത്രങ്ങൾ ഇവയു ള്ള അഷ്ടകോണം 16 സ്വരാവൃത മായി അംബികാശാന്താസാമരസ്യ രൂപമഹാബിന്ദുമയസദാശിവാസ നാരൂഢ പ്രകാശവിമർശാത്മക കാമേശ്വരകാമേശ്വര്യധിഷ്ഠിതം എന്ന് ഭാഷ്യം.

15. നവത്രികോണസ്ഫുരിതപ്രഭാരൂപ ദശാരകം
ശക്ത്യാദിനവപര്യന്തദശാർണ്ണ സ്പൂർത്തികാരകം

,

16. ഭൂതതന്മാത്രദശകപ്രകാശാലംബന
ത്വതഃ ദ്വിദശാരസ്ഫുരദ്രൂപം
ക്രോധീശാദി ദശാർണ്ണകം
ത്രികോണശബ്ദം കൊണ്ട് ത്രികോ
ണമദ്ധ്യഗതമായ ബിന്ദുവിനെ
ലക്ഷ്യമാക്കുന്നു. 9 ത്രികോണബി
ന്ദുക്കളുടെ പരിത,സ്ഫുരിത,
പ്രതീയമാന പ്രഭ ദശം. അതിന്റെ
രൂപം ദശാരം. ശക്തി രേഫം.
രമാശക്തിബീജോദ്ധാരം കൊണ്ട്
ചന്ദ്രൻ. മഹാശക്തി, ബ്രഹ്മാണി,
കാളികാദികൾ. യകാരം മുതൽ
ക്ഷകാരം വരെ വിമർശകമെന്ന
ദശശക്തി. ഭൂതാദികൾ പൃഥ്വി,
അപ്പ്,വായു, അഗ്നി,ആകാശം.
പഞ്ചതന്മാത്രകൾ ഗന്ധ,രസ,രൂപ,
സ്പർശശബ്ദങ്ങൾ. ഈ 10 എണ്ണ
ത്തിന്റെ പ്രകാശകത്വം പരസ്പ
രം ആലംബനം കൊണ്ടാണ്. പൃ
ഥ്വി മുതൽ ക്ഷകാരം വരെയുള്ള

വർണ്ണദശകം ചക്രത്രയത്തിന്റെ പ്രഥമദശാരം. രണ്ടാമത്തെ ദശാരം. 10 ഇന്ദ്രിയം, ശബ്ദാദി(വചനം)ഇവകളാൽ സ്ഫുരിക്കുന്ന രൂപം. ക്രോധീശനെന്നത് കകാരം. കകാരം മുതലുള്ള ദശവർണ്ണം. ബൈന്ദവത്രികോണാഷ്ടകോണചക്രത്തിന്റെ മദ്ധ്യസ്ഥിതമായ ദീപത്തിന്റെ പ്രഭാഛായാദശകദ്വയം ഭൂതതന്മാത്രാദശകപ്രകാശാലംബനത്വം പറയുന്നു. തന്മാത്രപദം കൊണ്ട് ഭൂതസൂക്ഷ്മാണുക്കളുടെ ഇന്ദ്രിയഗോചരമല്ലാത്ത രൂപമാണ് ഗ്രഹിക്കേണ്ടത്. രൂപശബ്ദം കൊണ്ടാണ് ഗ്രഹിക്കേണ്ടത്. സ്ഥൂലനേത്രം കൊണ്ടല്ല. (പ്രഭയും അതിന്റെ ഛായയും പോലെ ശബ്ദംകൊണ്ടു മാത്രം രൂപം ഗ്രഹിക്കുന്നത്.) ചതുർദ്ദശാരം ഇനി പറയുന്നു.

,

17. ചതുശ്ചക്രപ്രഭാരൂപസംയുക്തപരിണാമതഃ ചതുർദ്ദശാരരൂപേണ സംവിത്തികരണാത്മനാ
18. ഖേചര്യാദിജയാന്താർണ്ണപരമാർത്ഥപ്രഥാമയം

ഏവംശക്ത്യനലാകാരസ്ഫുരദ്രൌദ്രീ പ്രഭാമയം.

നാലാമത്തെ ചക്രം ആദ്യത്തെ ദശാരത്തിന്റെ വിപ്രകൃഷ്ടരൂപമാണ്.അതിനാൽ പ്രഭാമാത്രമാണ് എന്ന് ധരിക്കണം. എപ്രകാരം നിരവധി വൃക്ഷമുള്ള വനത്തെ വനമെന്നല്ലാതെ അവയവഭേദം കൊണ്ട് അറിയുന്നില്ലയോ അതുപോലെ.ചതുർദ്ദശാരം സംവിത്തികരണാത്മകമാണ്. സംവിത്തി ജ്ഞാനം. സംവിത്തിശബ്ദംകൊണ്ട് ക്രിയയും സിദ്ധിക്കുന്നുണ്ട്. ശബ്ദം മുതലായവയും വാക്ക് മുതലായവയും ആയി ഇന്ദ്രിയം

,

അഥവാ കരണം 10. അവയോട് മനസ്സ്,ബുദ്ധി,അഹങ്കാരം,ചിത്ത് ഇവ ചേർന്ന് 14 കരണം. ചതുർദ്ദശം. ഖേചരി ടകാരം. ജയ ഭകാരം.ടകാരം മുതൽ ഭകാരം വരെ 14 വർണ്ണം അവയുടെ പരമാർത്ഥപ്രഥ(കാരണഭൂതമായ പ്രഥ) വിമർശസ്തന്മയം. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും മനോബുദ്ധ്യഹങ്കാരചിത്തങ്ങളും ചേർന്ന കരണചതുർദ്ദശകം ടകാരാദിഭകാരാന്തവർണ്ണചതുർദ്ദശകം പ്രകാശവിമർശമയമായ ചതുർദ്ദശാരരൂപമായി പരിണമിക്കുന്നു എന്ന് അർത്ഥം. അഷ്ടാരം മുതൽ ചതുർദ്ദശാരപര്യന്തം ശ്രീചക്രത്തിൽ അംബികയുടെ രൌദ്രീരൂപം പ്രഭാമയമായി സ്ഫുരിക്കുന്നു. പഞ്ചശക്തി അനലരൂപമായി, അഗ്നിരൂപമാ

,

യി ശ്രീചക്രത്തിൽ വിജൃംഭിതമായിരിക്കുന്നു.

19. ജ്യേഷ്ഠാരൂപചതുഷ്കോണം
    വാമാരൂപഭ്രമിത്രയം
    ചിദംശാന്തത്രികോണം ച
    ശാന്ത്യതീതാഷ്ടകോണകം.
20. ശാന്ത്യംശദചിദശാരം ച തഥൈവ
    ഭുവനാരകം
    വിദ്യാകലാപ്രഭാരൂപദലാഷ്ടകസ
    മാവൃതം.
21. പ്രതിഷ്ഠാവപുഷാ സ്പഷ്ട
    സ്പുരവ്യദ്ധ്യഷ്ടദലാംബുജം
    നിവൃത്ത്യാകാരവിലസ-
    ച്ചതുഷ്കോണവിരാജിതം
    ജ്യേഷ്ഠാരൂപം ചതുഷ്കോണം.
    വാമശക്തിരൂപം ഭ്രമിത്രയം
    (വലയത്രയം). ചിദംശം ചിത്കല
    ത്രികോണം. ശാന്ത്യതീത
    അഷ്ടകോൺ. ശാന്ത്യംശദചിദശാരം
    ഭുവനത്തിന്റെ ആരം. ശാന്തി,

,

വിദ്യ,കല, പ്രഭ, പ്രതിഷ്ഠ,
നിവൃത്തി, ഗഗനാദിപഞ്ചഭൂതകല
അഷ്ടദലപത്മത്താൽ സമാവൃതമാ
യി തന്മയമായി ശാന്ത്യതീത.
ഇപ്രകാരം പ്രതിഷ്ഠിതമായ
നിവൃത്ത്യാകാരം പറയുന്നു.

22. ത്രൈലോക്യമോഹനാദ്യേ തു
നവചക്രേ സുരേശ്വരീ നാദോ
ബിന്ദുഃകലാ ജ്യേഷ്ഠാ രൌദ്രീ
വാമാ തഥാ പുനഃ

23. വിഷഘ്നീ ദൂതരീ ചൈവ
സർവ്വാനന്ദാ ക്രമാത് സ്ഥിതാഃ
നിരംശൌ നാദബിന്ദൂ ച കലാ
ചിച്ഛ്വാസരൂപകം.

മുമ്പുപറഞ്ഞ കാമകലാരൂപത്തി
ന്റെ പ്രതിപാദനപ്രസംഗപരിസ
മാപ്തിയിൽ സർവ്വാശാപരിപൂ
രകം, ത്രൈലോക്യമോഹനം
മുതലായ ചക്രങ്ങളെ പറയാനാ
രംഭിക്കുന്നു.ത്രൈലോക്യമോഹനം

,

മുതൽ ബൈന്ദവം വരെ 9 ചക്ര ങ്ങളുണ്ട്. ശാന്ത നിരംശകമാണ്. ചിദ്രൂപത്വം കൊണ്ടാണ് നിരംശ കത്വം. നിരംശമായ നാദബിന്ദു ശാന്തശക്തിമയമാണ്. നാദബിന്ദു രൂപം ചതുരസ്രഷോഢശദലാത്മ കമായ ചക്രദ്വയം. സ്വരൂപം കലാരൂപം ഇഛാശക്തിരൂപം അഷ്ടദലപത്മരൂപം. ജ്യേഷ്ഠാ ജ്ഞാനം ജ്ഞാനശക്തിരൂപം ചതുർദ്ദശാരം. ക്രിയാശക്തി ശേഷമുള്ള രൌദ്രി,വാമ, വിഷ ഘ്നി, ദൂതരി, സർവ്വാനന്ദ, എന്ന ശക്തിപഞ്ചകരൂപം.
ദ്വിദശാരാഷ്ടകോണബൈന്ദവാഖ്യ ചക്രപഞ്ചകം ക്രിയാശക്തിമയം.

24. ജ്യേഷ്ഠാജ്ഞാനം ക്രിയാശേഷം ഇത്യേവം ത്രിതയാത്മകം ചക്രം കാമകലാരൂപം പ്രസാരപരമാർത്ഥതഃ

,

നേരത്തേ ശൂന്യാകാരത്തിൽനിന്ന് കാമകലാരൂപമായി പ്രസരിച്ച ശക്തിരൂപം പ്രസ്താവിച്ചു.അത് ഇപ്രകാരം ഉപസംഹരിക്കുന്നു. വാമാദിമാതൃശക്തിത്രയം ബിന്ദു ത്രിതയമയം കാമകലാക്ഷരരൂപ മാണ് ചക്രം. തന്തുവിൽനിന്നു ണ്ടായ പടവും മൃത്തിൽനിന്നു ണ്ടായ ഘടവും യഥാർത്ഥത്തിൽ തന്തുവും മൃത്തുമാണ്. അതു പോലെ കാമകലാക്ഷരത്തിൽനി ന്ന് പ്രസൃതമായ ശ്രീചക്രത്തിന്റെ യഥാർത്ഥസ്വരൂപം കാമകലാക്ഷ രമാണ്, ബൈന്ദവചക്രമാണ്.

25. അകുലേ വിഷുസംജ്ഞേ ച
ശാക്തേ വഹ്നൌ തഥാ പുനഃ
നാഭാവനാഹതേ ശുദ്ധേ
ലംബികാഗ്രേ ഭ്രുവോന്തരേ

26. ഇന്ദ്രൌ തദർദ്ധേ രോധിന്യാം
നാദേ നാദാന്ത ഏവ ച

,

ശക്തൌ പുനർവ്യാപികായാം
സമനോന്മനിഗോചരേ

27. മഹാബിന്ദൌ പുനശ്ചൈത്രം
ത്രിധാ ചക്രം തു ഭാവയേത്
ആജ്ഞാന്തം സകലം പ്രോക്തം
തതഃസകലനിഷ്കലം

കുലത്തിൽനിന്ന് അന്യമായത് അകുലം. സുഷുമ്നാമൂലസംസ്ഥിതവും അരുണവർണ്ണവും സഹ്സ്രദലകമലമുകുളാകൃതിയുമായ പടലത്തിനു മുകളിൽ അഷ്ടദലപത്മത്തിനു മുകളിലായി ഷഡ്ദളമുള്ള കുലപത്മം. സ്വച്ഛന്ദസംഗ്രഹത്തിൽ ഇപ്രകാരം പറയുന്നുഃ-

അധശ്ചോർദ്ധ്വം സുഷുമ്നായാഃ
സഹസ്രദലസംയുതം രക്തം
ശ്വേതം ച സാഹസ്രദലസ്ഥം
ശക്തിഭിര്യുതം
ഊർദ്ധ്വാധോമുഖമീശാനി

,

കർണ്ണികാകേസരാന്വിതം
ശക്തിരൂപം മഹാദേവി
കുലാകുലമയം ശുഭം
പങ്കജദ്വയമീശാനി സ്ഥിതം
ശാശ്വതമവ്യയം
തയോർമദ്ധ്യേസുഷുമ്നാന്തസ്ത്രിം
ശദാധാരപങ്കജം
ശക്തിരൂപം ശിവാകാരം
ശർവ്വാണ്യാഃസന്നിജാലയം
തേഷാം രൂപം ക്രിയാം ചൈവ
ക്രമാദ് വക്ഷ്യേധുനാ ശൃണു
ഗുദമേഢ്രാന്തരം ദേവി
പഞ്ചാഗുലസമുച്ഛ്രിതം
കന്ദമേകാംഗുലം മദ്ധ്യേ
ദ്വയാംഗുലവിസാരണം
തസ്യമദ്ധ്യേ മഹായോനി
ത്രികോണാകാരരൂപിണി
സുഷുമ്നായോനിമദ്ധ്യസ്ഥാ
തസ്യാമൂലേ മഹേശ്വരി
അധഃപത്മം സഹസ്രാരം

,

കർണ്ണികാകേസരാന്വിതം
തേജസം രത്നസന്ദീപ്തം
തദ്ദലസ്ഥിതശക്തിഭി:
പ്രതികിഞ്ചിൽക്കസംസ്ഥാഭി:
ശക്തിഭി:സംവൃതം പ്രിയേ
കർണ്ണികാമദ്ധ്യതോ ദേവീ
കുലദേവീ ച സംസ്ഥിതാ
സുഷുമ്നയിൽ അന്തർഗ്ഗതമായ
പത്മങ്ങളിലെല്ലാം വ്യാപിനിയാ
യി ഇരിക്കുന്ന ശക്തിക്ക് അതി
ന്റെ സഹസ്രദലകമലം വിഷു
വമാണ്, സർവ്വാധാരത്വം കൊ
ണ്ട്. ശാക്തേ വഹ്നി എന്നത്
വഹ്നേ ശാക്ത എന്ന് പഠിക്കേണ്ട
താണ്. വഹ്നി മൂലാധാരം.
വഹ്നി ബിംബാധാരത്വം കൊണ്ട്.
ശാക്തനിലാണ് ശക്തി ഇരിക്കുന്ന
ത്.സ്വച്ഛന്ദതന്ത്രത്തിൽനിന്ന് നിര
വധി ഉദ്ധരണികളിലൂടെ ഭാഷ്യം
ഇതെല്ലാം സ്ഥിരീകരിക്കുന്നുണ്ട്.

,

അകുലം മുതൽ ഉന്മനി വരെ സ്ഥൂല,സൂക്ഷ്മ,സൂക്ഷ്മതരഭാഗങ്ങളിലെല്ലാം മഹാബിന്ദുവിനെത്തന്നെ വിഭാവനം ചെയ്യണമെന്ന് ഗ്രഹിക്കുക. അകുലം മുതൽ ആജ്ഞാപര്യന്തം ചതുരശ്രാദി ത്രികോണാന്തം ചക്രാഷ്ടകം സ്ഥൂലമായി ഭാവിക്കുക. ആ ഭാവനം സകലം. ബിന്ദു മുതൽ ഉന്മനി വരെ സൂക്ഷ്മസൂക്ഷ്മതരങ്ങളെ ഭാവിക്കുന്നത് സകലനിഷ്കലം. പരയുടെ സ്ഥാനമായ മഹാബിന്ദുവിൽ ശുദ്ധശൂന്യസംവിദം ഭാവിക്കുക. ഇത് നിഷ്കലം. ഇപ്രകാരം ത്രിധാ പ്രസരിക്കുന്നത് ഒരേ ശക്തിയാണെന്ന് അറിയുക.ബിന്ദു മുതൽ ഉന്മനി വരെയുള്ള സ്ഥാനം ഉച്ചാരണകാലമാണ്, അതിനാൽ ദീപാകാര

,

മായി പറയുന്നു മനോന്മണി
എന്നും പറയുന്നുണ്ട്.

28. ഉന്മന്യന്തം പരേ സ്ഥാനേ
നിഷ്കലം ച ത്രിധാ സ്ഥിതം
ദീപാകാരോർദ്ധമാത്രശ്ച ലലാടേ
വൃത്ത ഇഷ്യതേ
ദീപത്തെപ്പോലെ സ്വയം ഭാസി
ക്കുന്നതിനാലാണ് ദീപാകാരം.
ഹ്രസ്വം ഉച്ചരിക്കാനുള്ള കാലമാ
ണ് മാത്ര. അതിന്റെ പകുതി
(അർദ്ധമാത്ര). ലലാടത്തിൽ
ഭ്രൂവിനുപരി സന്നിവേശം
ചെയ്യപ്പെട്ടിരിക്കുന്ന വർത്തുളം
(വൃത്തം) അഥവാ ബിന്ദു. ദീപാ
കാരമായി അർദ്ധമാത്രോച്ചാരണ
കാലമായി ഭ്രൂവിനുപരി സന്നി
വേശം ചെയ്യപ്പെട്ട ബിന്ദുവൃത്തം.

29. അർദ്ധചന്ദ്രസ്തഥാകാരഃപാദമാത്ര
സ്തദൂർദ്ധ്വകേ ജ്യോത്സ്നാകാരാ
തദഷ്ടാംശാ രോധിനീ

,

വ്യസ്ത്രവിഗ്രഹാ
ബിന്ദുവിന്റെ അർദ്ധഭാഗമാണ്
അർദ്ധചന്ദ്രാകാരം. ദീപം പോ
ലെ ഭാസിക്കുന്നു. മാത്രയുടെ
നാലിലൊന്ന് ഭാഗമേ ഉച്ചാരണ
കാലമുള്ളു. ബിന്ദുവിന് മുകളി
ലാണ് ഇത്. ജ്യോത്സ്നാകാന്തി
(നിലാവിന്റെ ശോഭ) മാത്രയുടെ
എട്ടിലൊന്ന് ഉച്ചാരണകാലം.
വ്യസ്തവിഗ്രഹയും ത്രികോണാ
കാരയുമായ രോധിനി.

30. ബിന്ദുദ്വയാന്തരേ ദണ്ഡഃ
ശേവരൂപോ മണിപ്രഭഃ
കലാംശോ ദ്വിഗുണാംശശ്ച
നാദാന്തോ വിദ്യുദുജ്ജ്വലഃ

31. ഹലാകാരസ്തു
സവ്യസ്ഥബിന്ദുയുക്തോ
വിരാജതേ
ശക്തിർവാമസ്ഥബിന്ദൂധസ്ഥേരാ
കാര തഥാ പുനഃ

32. വ്യാപികാ ബിന്ദുവിലസ
ത്രികോണാകൃതാം ഗതഃ
ബിന്ദുദ്വയാന്തരാളസ്ഥാ
ഋജുരേഖാമയോ പുനഃ
ബിന്ദുദ്വയങ്ങൾക്ക് ഇടയിലായി
ഒരു ഋജുരേഖ ശേവതുല്യമായി
വരക്കുക. (മുഷ്കങ്ങളുടെ ഇട
യിലുള്ള നാഡിയാണ് ശേവം)
മണിപ്രഭ പത്മരാഗതുല്യപ്രഭ
യുള്ളത്. കലാംശം (ഷോഡശക
ലാംശം) ഉച്ചാരണകാലം. കലാം
ശം നാദമെന്ന് തന്ത്രത്തിൽ അറി
യപ്പെടുന്നു. കലേ നാദസ്തു ഗം
ഭീരേ ധ്വനൌ തു മധുരാസ്ഫുടേ
എന്ന് അമരം. മധുരാസ്ഫുടമായ
നാദമാണ് ധ്വനി. സ്വഛന്ദസംഗ്ര
ഹത്തിൽ നാദപ്രപഞ്ചത്തെ പറ
യുന്നു:-
രോധിന്യാഖ്യം യദുക്തം തേ
നാദസ്തസ്യോർദ്ധ്വസംസ്ഥിതഃ

,

പത്മകിഞ്ചിൽക്കസങ്കാശഃ
കോടിസൂര്യപ്രഭാസമഃ
പുരൈഃപരിവൃതോസംഖ്യൈർമ
ദ്ധ്യേ പഞ്ചകലാവൃതഃ
ഇന്ധികാ ദീപികാ ചൈവ
രോചികാ മോചികാ തഥാ
ഊർദ്ധ്വഗാ മദ്ധ്യഗാ താസാം
പഞ്ചമാ പരമാ കലാ
ചന്ദ്രകോടിസമപ്രഖ്യം
തന്മദ്ധ്യർബുദയോജനം
പഞ്ചവക്ത്രാ ത്രിനേത്രാ ച
സുതേജസ്കാ ച പഞ്ചമീ
ശക്തിതത്വം സമാഖ്യാതം
ധ്യാനാന്മുക്തിഫലപ്രദം
വ്യാപിക ബിന്ദുവിന്റെ വിലാസം കൊണ്ട് വാമാദിത്രിശക്തിമയമായി ത്രികോണരൂപമായി ഗതി ചെയ്യുന്നു. സൂക്ഷ്മമായി സ്ഥിതി ചെയ്യുന്നു. ചക്രം ത്രിവിധമായി ഭാവനം ചെയ്യുന്നു.

,

33\. സമനാ ബിന്ദുവിലസാദ്യൃജുരേഖാ
തഥോന്മനാ ശക്ത്യാദീനാം വപുഃ
സ്ഫൂർജ്ജദ്വാദശാദിത്യസന്നിഭം
സമന, ഉന്മനി ഇവ പറയുന്നു.
സ്വച്ഛന്ദതന്ത്രസംഗ്രഹത്തിൽ
ചിദാനന്ദസ്വരൂപമായ പരാശക്തി
യുടെ ഊർദ്ധ്വമായി സർവ്വകാര
ണകാരണമായ സമനയെ പറ
യുന്നു.
സർവ്വാണ്ഡാനി ബിഭർത്തീയം
ശിവേന സമധിഷ്ഠിതാ
അത്രാരൂഢ സ ഭഗവാൻ
ശിവഃപരമകാരണം
സൃഷ്ടിം സ്ഥിതിം ച സംഹാരം
തിരോഭാവമനുഗ്രഹം
ശിവഃകരോതി സതതം
സർവ്വകാരണകാരണം.
ശിവഃസർവ്വസ്യ കർത്തേയം
ശക്തിഃ കാരണമിഷ്യതേ
ഊർദ്ധ്വരേഖയാണ് ഉന്മന. മനസ്സ്

,

എവിടേക്ക് സംക്രമിക്കുന്നുവോ അതാണ് ഉന്മന. കാലകലകളോ തത്വങ്ങളോ ദേവതകളോ ഇല്ലാത്ത സ്ഥാനമാണത്.

സുനിർവ്വാണം പരം ശുദ്ധം
രുദ്രവക്ത്രം തദുച്യതേ.
ശിവശക്തിരിതി ഖ്യാതം
നിർവ്വികൽപ്പം നിരഞ്ജനം .

സമനയും ഉന്മനിയും ദ്വാദശാദിത്യന്മാരുടെ തുല്യമായ പ്രഭയുള്ളവയാണ്. ഇനി ശക്തി മുതൽ സമന വരെയുള്ള വർണ്ണമാത്രാംശകാലം പറയുന്നു

34. ചതുഷഷ്ഠിസ്തദൂർദ്ധ്വം ച
ദ്വിഗുണം ദ്വിഗുണം തതഃ
ശക്ത്യാദീനാം ചു മാത്രാംശോ
മനോന്മന്യാസ്തഥോന്മനി.

സമനക്ക് മനസഹിതത്വം കൊണ്ട് മനോന്മനി എന്നും പേരുണ്ട്. മനസ്സഹിതമല്ലാത്തതിനെ ഉന്മനി എ

ന്നും പറയുന്നു. ശക്തിമുതൽ മനോന്മനി വരെയുള്ള ശരീരം ദ്വാദശാദിത്യപ്രഭയോടെ കാണപ്പെടുന്നു. മാത്രാംശകല ചതുഷഷ്ഠി. (64)അതിനുമുകളിൽ വ്യാപികയുടെ മാത്രാംശോച്ചാരണം ദ്വിഗുണം അതായത് വ്യാപികോച്ചാരണകാലം അഷ്ടാവിംശത്യുത്തരശതം. (128) സമനോച്ചാരണകാലം ഷഡധികപഞ്ചാശദുത്തരദ്വിശതം 256. ഉന്മനി നിരാകാരവും നിരോച്ചാരവുമാണ്. യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ(തൈ.ഉപ) വാക്കിനും മനസ്സിനും അതീതമായതാണ് ഉന്മനി. മഹാബിന്ദുവിന്റെ ഉച്ചാരകാലം ആരാലും അറിയപ്പെടുന്നില്ല. സ്ഛന്ദസംഗ്രഹം പറയുന്നത്:-തത്വാതീതം വരാരോഹേ വാങ്മനോതീതഗോചരം

അനിഷ്കലം ചാസകലം
നിരൂപം നിർവ്വികൽപ്പകം
നിർദ്വന്ദ്വം പരമം തത്വം
ശിവാഖ്യം പരമം പദം
ഹകാരാദിബിന്ദ്വാന്തം വരെയുള്ള ഉച്ചാരണകാലമാണ് മാത്ര. ബിന്ദു മുതൽ സമന വരെ അർദ്ധമാത്ര. അതിന്റെ അർദ്ധാദിക്രമത്തിലാണ് ലവപര്യന്തമായ ഉച്ചാരണകാലം. ലവം എന്നാലെന്ത്.
നളിനീപത്രസംഹത്യാം
സൂക്ഷ്മസൂച്യഭിവേധനേ
ദലേ ദലേ തു യഃകാലഃ
സ കാലോ ലവവാചകഃ
അതിന്നുപരി കാലമില്ലാത്ത ശൂന്യാവസ്ഥയാണ്. ലവത്തേക്കാളുപരിയായി സൂക്ഷ്മതരകാലം ഇല്ല. അത് ശിവമാണ്. വിജ്ഞാനഭൈരവഭട്ടാരകനാൽ അത് ഇപ്രകാരം പറയപ്പെട്ടു.

,

പിണ്ഡരൂപസ്യ മന്ത്രസ്യ
സ്ഥൂലവർണ്ണക്രമേണ തു
അർദ്ധേന്ദുബിന്ദുനാദാന്ത
ശൂന്യോച്ചാരാത് ഭവേദ് ശിവഃ

35. ദേശകാലാനവിച്ഛിന്നം
തദൂർദ്ധ്വേ പരമം മഹത്
നിസർഗ്ഗസുന്ദരം തത്തു
പരാനന്ദവിഘൂർണ്ണിതം.

ഹകാരംമുതൽ മഹാബിന്ദു വരെ സകല, സകലനിഷ്കല, നിഷ്കലത്രയങ്ങൾക്കും ഉപരി പരമമായ മഹത്ത്. അത് ദേശ കാലാദികളാൽ വിച്ഛിന്നമാക്ക പ്പെടുന്നില്ല. അതിനാൽ നിസർഗ്ഗ സുന്ദരമാണ്. സ്വാഭാവികമായി ത്തന്നെ സുന്ദരമാണ്. ശബ്ദാദി വിഷയാനുഭവങ്ങളിൽനിന്നു ലഭിക്കുന്ന ആനന്ദം ക്ഷണിക മാണ്. നിരന്തരമായ പരാനന്ദ മാണ് ഇവിടെ നിറഞ്ഞിരിക്കു

,

ന്നത്. ദേശകാലാനവച്ഛിന്നമായ പരമമഹദ് രൂപമായ നിസർഗ്ഗ സുന്ദരി പരമശിവസാമരസത്തിൽ പരിപൂർണ്ണാനന്ദശാലിനിയായി പുരാതനിയായി വിഹരിക്കുന്ന വിമർശശക്തിയായ മഹാത്രിപുരസുന്ദരിയാണ് പ്രസ്തൃതം വിശ്വലഹരീസ്ഥാനം മാതൃത്രയാത്മകം എന്നതിനെ ഇനി പറയുന്നു

36. ആത്മന സ്പുരണം പശ്യേദ്
യദാ സാ പരമാ കലാ
അംബികാരൂപമാപന്നാ
പരാവാക് സമുദീരിതാ

സർവ്വവർണ്ണങ്ങളുടെയും അധിഭൂതമായ പരമമായ കല വിമർശശക്തി സ്വാത്മാവായ പരമശിവനിൽനിന്ന് സ്ഫുരണം ചെയ്ത് പശ്യന്തി മുതൽ വൈഖരീപര്യന്തം വിമർശനം ചെയ്യുന്നു. സ്വ

യം ദർശിക്കാനാഗ്രഹിക്കുമ്പോ
ൾ,ആ പരമകല അംബികാരൂപ
മായ പരാവാക്ക് എന്ന് അറിയ
പ്പെടുന്നു. പ്രകാശരൂപിണിയായി
കാണപ്പെടുന്നു. സാമരസ്യം
പ്രാപിക്കുമ്പോൾ പരാവാക്കിനെ
പരാ മാതൃക എന്ന് വിളിക്കു
ന്നു. സങ്കേതപദ്ധതിയിൽ അന
യോ സാമരസ്യം യദ് പരസ്മിൻ
മഹസി സ്ഫുടം എന്ന് പറഞ്ഞി
രിക്കുന്നു.

37. ബീജഭാവസ്ഥിതം വിശ്വം
സ്ഫുടീകർത്തും യഥോന്മുഖി
വാമാ വിശ്വസ്യവമനാ-
ദങ്കുശാകാരതാം ഗതാ

38. ഇച്ഛാശക്തിസ്തദാ സേയം
പശ്യന്ത്യാ വപുഷാ സ്ഥിതാ
ജ്ഞാനശക്തിസ്തദാ ജ്യേഷ്ഠാ
മദ്ധ്യമാ വാഗുദീരിതാ
മുപ്പത്തിയാറു തത്വങ്ങളോടു കൂ

,

ടിയ വിശ്വം പര എന്ന കാര
ണത്തിൽ ഇരിക്കുന്നത്, ബീജത്തി
ൽ വൃക്ഷം ഇരിക്കുന്നതു പോ
ലെയാണ്. അത് ഉന്മുഖിയാവുന്ന
ത് (മുകളിലേക്ക് വളരുന്നത്) അ
തിന്റെ സ്ഫുടീകരണം അഥവാ
വെളിപ്പെടലാണ്. കാരണത്തിൽനി
ന്ന് കാര്യം സ്ഫുടീകൃതമാകുന്ന
താണ് ഉൽപ്പാദനം. വമനം
എന്നാൽ ഉദരത്തിലിരിക്കുന്ന
ആഹാരാദിവസ്തുക്കളെ പുറ
ത്തേക്ക് തള്ളുന്നതാണ്. അതു
പോലെ സ്വന്തം ഗർഭത്തിലിരി
ക്കുന്ന പ്രപഞ്ചത്തെ പുറത്തേക്ക്
അങ്കുരരൂപമായി പുറത്തുതള്ളു
ന്നവളാണ് വാമ. അങ്കുരത്തിന്
അങ്കുശാകാരമാണ്, വളഞ്ഞിരി
ക്കും. വക്രത്വമാണ്. വാമരേഖ
ശൃംഗാടകംപോലെ വളച്ച് വര
ക്കുന്നത് സൃഷ്ടിരൂപം കാണിക്കു

ന്നു. ഇച്ഛാശക്തിയും വാമശ
ക്തിയും സാമരസ്യരൂപമായി,
പശ്യന്തിരൂപമായി സ്ഥിതി ചെ
യ്യുന്നു. ജ്ഞാനശക്തിയാണ് ജ്യേ
ഷ്ഠ. അത് മദ്ധ്യമാവാക്ക് എന്ന്
അറിയുന്നു.ജ്ഞാനശക്തിയുടേയും
ജ്യേഷ്ഠാശക്തിയുടേയും സാമര
സ്യം പ്രപഞ്ചത്തിന്റെ സ്ഥിതിരൂ
പകാരണമാണ്.ഋജുരേഖയാണ്.
അതിന് ശൃംഗാടാഗ്രരേഖ വര
ക്കുന്നു.

39. ഋജുരേഖാമയി വിശ്വസ്ഥിതൌ
പ്രഥിതവിഗ്രഹാ
തത്സംഹൃതിദശായാം തു
ബൈന്ദവം രൂപമാസ്ഥിതാ

40. പ്രത്യാവൃത്തിക്രമേണൈവം
ശൃംഗാടവപുരുജ്ജ്വലാ
ക്രിയാശക്തിസ്തു രൌദ്രീയം
വൈഖരീ വിശ്വവിഗ്രഹാ
സ്ഫുടമായി സ്ഥിതി ചെയ്യുന്ന

,

വിശ്വത്തിന്റെ സംഹാരകാലത്ത്
ബൈന്ദവരൂപമെടുത്ത് അംബിക
ശാന്താകാരസാമരസ്യരൂപയായി
സ്ഥിതി ചെയ്യുന്നു. മദ്ധ്യബിന്ദുവി
ൽനിന്ന് ആവിർഭൂതയായി സൃ
ഷ്ടിസ്ഥിതികളെ ചെയ്തശേഷം
സംഹാരോന്മുഖിയായി ബിന്ദുമാ
ത്രമായി സ്ഥിതിചെയ്യുന്നു. ഓ
രോരോ ആവർത്തിക്രമത്തിലും
ഈ രൌദ്രി ക്രിയാശക്തിസാമ
രസ്യത്താൽ ശൃംഗാടവപുസ്സായി
(ശൃംഗാടത്തിന്റെ ദക്ഷിണരേഖ)
ഉജ്ജ്വലയായി ഭാസമാനമാകുന്നു.
(ശൃംഗാടകനാമമുള്ള ത്രികോണ
ത്തിന്റെ) വാഗ്രൂപപ്രപഞ്ചം
വൈഖരീരൂപമാണ്. ഇനി ഈ
ത്രികോണത്തിന്റെ അന്തർഭാഗത്തു
ള്ള പീഠാകാരമായ വർണ്ണലിംഗാ
വസ്ഥാചതുഷ്ടയം പറയാനാരംഭി
ക്കുന്നു.

'

41. ഭാസനാദ് വിശ്വരൂപസ്യ
സ്വരൂപേ ബാഹ്യതോപി ച
ഏതാശ്ചതസ്രഃശക്ത്യസ്തു
കാപൂജാഓ ഇതിക്രമാത്.
വിശ്വം ശിവാദി ഭൂമ്യന്തം ചതു
ഷ്ടയവിഗ്രഹമാണ്. നാമരൂപാ
ത്മകമാണ്. അതിന്റെ സ്വ രൂപ
ത്തിൽ ബീജഭാവത്തിലും സൃഷ്ടി
ക്കുമ്പോൽ പുറത്തേക്ക് ഭാസമാ
നവുമാണ്. ശക്ല വ്യാപ്തോ
എന്നതിൽനിന്നാണ് ശക്തിശബ്ദം
.അംബികാദി നാലും ശാന്താദി
നാലും ക്രമേണ സാമരസ്യം. കാ
പൂ ജാ ഓ എന്ന് ക്രമത്തിൽ
ആസനം. കാ കാമരൂപപീഠം.
പൂ പൂർണ്ണഗിരി പീഠം.ജാ ജാല
ന്ധരപീഠം. ഓ ഓഡ്യാണപീഠം.

42. പീഠാഃകന്ദേ പദേ രൂപേ
രൂപാതീതേ ക്രമാത് സ്ഥിതാഃ

,

ചതുരസ്രം തഥാ ബിന്ദുഷഡ്ക
യുക്തം ച വൃത്തകം
43. അർദ്ധചന്ദ്രം ത്രികോണം
ചരൂപാണ്യേഷാം ക്രമേണ തു
പീതോ ധൂമ്രസ്തഥാ ശ്വേതോ
രക്തോ രൂപം ച കീർത്തിതം.
കന്ദം സുഷുമ്നയുടെ മൂലം. കന്ദ
ശബ്ദം കൊണ്ട് അവിടെ ഇരിക്കു
ന്ന പിണ്ഡമായ കുണ്ഡലിയെ
പറയുന്നു.സ്വച്ഛന്ദസംഗ്രഹത്തിൽ:
നയിത്വാം തം സുഷുമ്നാധ്യഃ
കന്ദസ്ഥാനേ ച മാരുതം
ഇച്ഛാജ്ഞാനക്രിയാരൂപാം
കുണ്ഡലീം പരമേശ്വരീം
പ്രസുപ്തഭുജഗാകാരാം
മാതൃകാരൂപിണീം ശിവാം
പദം എന്ന നാമം ഹംസം.
രൂപം നാമ ബിന്ദു. രൂപാതീതം
്ഥം ഗമയന്തീതിനാമനിരഞ്ജനം
തത്വം. സ്വച്ഛന്ദസംഗ്രഹത്തിൽ:-

പിണ്ഡംകുണ്ഡലിനീശക്തിഃ
പദംഹംസഃപ്രകീർത്തിതഃ
രൂപം ബിന്ദുരിതിഖ്യാതം
രൂപാതീതം തു ചിന്മയം
പിണ്ഡം,പദം, രൂപം, രൂപാതീതം എന്നീ ശബ്ദങ്ങളാൽ അതാതു സ്ഥാനത്തെ(മൂലാധാരം, ഹൃദയം, ഭ്രൂമദ്ധ്യം, സഹസ്രാരം)പറയുന്നു. അതാതു സ്ഥാനത്ത് അവ തന്മയത പ്രാപിക്കുന്നു. പൃഥ്വി, വായു, സലിലം, തേജസ്സ് എന്ന് നാലു തത്വരൂപഭേദം പിന്നെ പറയുന്നു. കാമരൂപപീഠം ചതുരസ്രരൂപമാണ്. ഭൂമണ്ഡലത്തിന്റെ ചതുരസ്ര രൂപം കൊണ്ട് ഭൂതത്വം സൂചിതം. ആറു ബിന്ദുക്കളോടുകൂടിയത് വൃത്തകം (വൃത്തം). പൂർണ്ണഗിരിപീഠം ഷഢ്ബിന്ദുയുക്തവൃത്തരൂപം.വായുതത്വമണ്ഡലമാണ്. ജാലന്ധരപീഠം അർദ്ധ

,

ചന്ദ്രരൂപം. ജലതത്വമണ്ഡലം. ഒ
ഢ്യാണപീഠം ത്രികോണം, അഗ്നി
മണ്ഡലം.തേജസ്തത്വമയം. ഗഗനത
ത്വം നിരവയവമായതുകൊണ്ട്
പറയുന്നില്ല. പൃഥ്വി, വായു,
സലിലം, തേജസ്സ് ഇവക്ക് ക്രമേ
ണ പീതം,ധൂമ്രം,ശ്വേതം, രക്തം
എന്ന് വർണ്ണം. പീഠങ്ങളുടെ
ലിംഗങ്ങൾ ഇനി പറയുന്നു.

44. സ്വയംഭൂർബാണലിംഗം ച
ഇതരം ച പരം പുനഃ
പീഠേഷ്വേതാനി ലിംഗാനി
സംസ്ഥിതാനി വരാനനേ

ലിംഗത്തിന്റെ നിർവ്വചനം. ലീനം
ബാഹ്യേന്ദ്രിയാഗോചരം ചിദ്രൂപ
മർത്ഥം ഗമയന്തീതി ലിംഗം.
മനസ്സ്,അഹങ്കാരം,ബുദ്ധി, ചിത്ത്
എന്നീ കാമരൂപങ്ങളുടെ സ്ഫുര
ണത്തിന് ആധാരമാണ് പീഠം.
ഇവതന്നെ അന്തഃകരണചതുഷ്ട

,

യരൂപത്തിൽ അതാതിന്റെ വ്യ ത്തിചതുഷ്ടയമായി, ലിംഗം എന്ന് സ്വയംഭൂവായി വസിക്കുന്നു. സൌഭാഗ്യസുധോദയത്തിൽ പറ യുന്നു:- കാമപീഠത്തിൽ അഗ്ര കോണസ്ഥിതമായി, മനസ്സ് എന്ന രൂപത്തിൽ പ്രതിഫലിക്കുന്ന ജ്യോതിയെ സ്വയംഭൂവെന്ന് വിളിക്കുന്നു. ജാലന്ധരത്തിന്റെ ദക്ഷിണകോണിൽ അഹങ്കാരരൂ പമായി, സംക്രാന്തിഉപാധി ഭേദ വശാൽ ബാണലിംഗം പരംധാമ മായി കാണുന്നു. മദ്ധ്യത്രികേണ കോണത്തിൽ വാമത്തിൽ പൂർണ്ണഗിരിപീഠത്തിൽ ബുദ്ധിമ യമായ പരംതേജസ്സ് പ്രതിഫലി ക്കുന്നത് ഇതരലിംഗം എന്ന് അറിയുന്നു.ചിത്തമയമായ ശ്രീ പീഠത്തിൽ ജ്യോതിർബിന്ദു പോ ലെ പ്രതിഫലിക്കുന്ന പരലിംഗം.

,

45. ഹേമബന്ധൂകകുസുമശരശ്ചന്ദ്രനി ഭാനി തു സ്വരാവൃതം ത്രികൂടം ച മഹാലിംഗം സ്വയംഭുവം
46. കാദിതാന്താക്ഷരവൃതം ബാണലിംഗം ത്രകോണകം കദംബഗോളകാകാരം ഥാദിസാന്താക്ഷരാവൃതം
47. സൂക്ഷ്മരൂപം സമസ്താർണ്ണ വൃതം പരമലിംഗകം ബിന്ദുരൂപം പരാനന്ദകന്ദം നിത്യപദോദിതം

സ്വയംഭൂലിംഗം സ്വർണ്ണനിറം, ത്രികൂടം (ബിന്ദുത്രയത്രികൂട രൂപം)അകാരം മുതൽ 16 സ്വരങ്ങളാൽ ആവൃതം. ത്രികോ ണരൂപം ബന്ധൂകകുസുമനിറം (രക്തനിറം)ക മുതൽ ത വരെയു ള്ള അക്ഷരാവൃതം ബാണലിം ഗം. ശരശ്ചന്ദ്രനിഭം ശ്വേതവർണ്ണം കദംബകുസുമം പോലെ ഗോളാ

കാരം യ മുതൽ സ വരെയുള്ള അക്ഷരങ്ങളാൽ ആവൃതം ഇതര ലിംഗം. പരലിംഗം പരതേജോരൂപത്താൽ അവർണ്ണനീയം. സൂക്ഷ്മരൂപമാകയാൽ അതീന്ദ്രിയഗോചരം.സമസ്തവർണ്ണാക്ഷരങ്ങളാലും ആവൃതമായ ബിന്ദുരൂപം. (ആദിക്ഷാന്തമായ 51 അക്ഷരങ്ങളാൽ) അക്ഷരരൂപയായ പരയാൽ പരാനന്ദകരമാണ് പരലിംഗം. പശ്യന്തി മുതലായ ശാഖാവതികളായ ലതകളാൽ ആനന്ദമയമായ കന്ദം നിത്യപദമാണ്. മാതൃകകളുടെ ഉൽപ്പത്തി വിനാശരഹിതത്വം കൊണ്ടാണ് നിത്യത്വം.മുമുക്ഷുക്കളുടെ മനസ്സാൽ പ്രഥമസ്പന്ദരൂപമായ ആ പദം പ്രാപ്തമാവുന്നു.

48. ബീജത്രിതയയുക്തസ്യ
സകലസ്യ മനോഃപുനഃ

,

ഏതാനി വാച്യരൂപാണി
കുലകൌലമയാനി തു
മാതൃകാചതുഷ്ടയം,മദ്ധ്യകോണച
തുഷ്ടയം, പീഠചതുഷ്ടയം, ലിംഗച
തുഷ്ടയം എന്ന ശക്തിചതുഷ്ടയ
ങ്ങൾ സർവ്വവും ബീജത്രിതയയു
ക്തമായി, മനസ്സോടും വാഗ്ഭവ,
കാമബീജ,ശക്തികൂടസമഷ്ടിരൂപ
മായി തുരീയവിദ്യയിലിരിക്കു
ന്നു. വിദ്യ വാചികയാണ്. ഈ
സർവ്വവും വാച്യമാണ്. വാച്യ
വും വാചകവും അഭേദമായ
തു കൊണ്ട് അതാത് ചതുഷ്ടയരൂ
പിണി എന്നും ധരിക്കണം.
കുലം മേയമാനമായ (അളക്കാ
നാവുന്ന) ക്ഷണം. കൌലം അവ
യുടെ സമഷ്ടി. ക്ഷണമയി
എന്നർത്ഥം

49. ജാഗ്രദ്സ്വപ്നസുഷുപ്ത്യാഖ്യ
തുര്യരൂപാണ്യമൂനി തു

,

അതീതം തു പരം തേജഃ
സ്വസംവിദുദയാത്മകം
ജാഗ്രത് മുതലായ അവസ്ഥകളു
ടെയെല്ലാം പരവും അതീതവും
ആണ് തുരീയമെന്ന പരമതേജസ്സ്.
സകല പ്രാണികളുടേയും ആത്മാ
വിലിരിക്കയാലാണ് സ്വസംവിദു
ദയാത്മകമായത്. ഉണർന്നിരിക്കു
മ്പോളുള്ള ദേഹേന്ദ്രിയവ്യാപാരം
ജാഗ്രത്ത്. അന്തഃകരണമാത്രമായ
വ്യാപാരം സ്വപ്നം. സർവ്വേന്ദ്രി
യങ്ങളുടേയും ഉപരതിയിൽ
സുഖമാത്രസ്വരൂപം സുഷുപ്തി.
ഇതിനെല്ലാം അതീതമായ പ്രകാ
ശജ്യോതിരൂപം. തദേവ ജ്യോതി
ഷാം ജ്യോതി (മുണ്ഡകം). നവ
ശതിശാസ്ത്രത്തിൽ അനന്തം
പരമം ജ്യോതിഃ സർവ്വപ്രാണി
ഹൃദിസ്ഥിതം. ചക്രത്തിന്റെ
പുനർവാസനാകഥനത്തിനായി

,

വിശ്വാതീതമായ വസ്തുവിന്റെ കഥനം വാസനയാലാണെന്ന് പറയുന്നു.

50. സ്വേച്ഛാവിശ്വമയോല്ലേഖചിതം വിശ്വരൂപകം
ചൈതന്യമാത്മനോ രൂപം നിസർഗ്ഗാനന്ദസുന്ദരം
വിശ്വമയമായ , 36 തത്വങ്ങളോടുകൂടിയ ചിത്രം ഉല്ലേഖനം ചെയ്തത് സ്വേച്ഛാപ്രാപ്തമാകുന്നു. ഈശ്വരപ്രത്യഭിജ്ഞയിൽ സ്വേച്ഛയാ സ്വഭിത്തൌ എന്ന് പറയുന്നു. സ്വഹൃദയത്തിൽ ആത്മാവിൽ സ്വേച്ഛയാ ആലേഖനം ചെയ്യുന്നത്.
ജഗച്ചിത്രം സമാലിഖ്യ
സ്വേച്ഛാതൂലികയാത്മനി
സ്വയമേവ സമാലോക്യ
പ്രീണാതി ഭഗവാൻ ശിവഃ
പാലിൽനിന്ന് നെയ്യ് പരിണമി

ക്കും പോലെ ചിദ്രക്തിയിൽനി
ന്ന് വിശ്വം പരിണമിക്കുന്നു.
ശ്രീപ്രത്യഭിജ്ഞാഹൃദയത്തിൽ,ചി
തിഃസ്വതന്ത്രാ വിശ്വസിദ്ധിഹേതു
(സൂ 1) എന്ന് പറയുന്നുണ്ട്.
ചൈതന്യം ചിദ് വിമർശശക്തി.
പ്രകാശരൂപമായ പരമേശ്വരന്റെ
രൂപം നിസർഗ്ഗാനന്ദസുന്ദരമാണ്.
അതുമായി സാമരസ്യം കൊണ്ട്
സഹജാനന്ദോല്ലാസാദി സകലവും
ലഭിക്കുന്നു. വിമർശശക്തി
ശിവമായ പ്രകാശസാമരസ്യം
കൊണ്ട് വിശ്വം സൃഷ്ടിക്കുന്നു.
സ്വച്ഛന്ദസംഗ്രഹം ശിവാഭിന്നാ
പരാശക്തിഃസർവ്വക്രമശരീരിണി
എന്ന് പറയുന്നു.

51. മേയമാനപ്രമാമാരപ്രസരൈഃ
സംകുചത്പ്രഭം
ശൃംഗാടരൂപമാപന്നമിച്ഛാജ്ഞാന
ക്രിയാത്മകം

,

പ്രേയം പ്രമേയം. പ്രമാവിഷയ
മായ സമ്യഗനുഭവം പ്രമ. അതി
നെ അറിയുന്നവൻ പ്രമാതാവ്.
പ്രമാകരണം പ്രമാണം.
മിതിഃസമ്യക്പരിഛരിതിസ്തദ്വതാ
ച പ്രമാതൃതാ തദ്
യോഗവ്യവഛേദഃ പ്രാമാണ്യേ
ഗൌതമേ മതേ.
നിർവ്വികൽപ്പരൂപമായ സ്വസം
വിദത്തിൽ മാതൃമേയപ്രമാണ
പ്രമാരൂപമായ വികൽപ്പഭേദം
പ്രസരിക്കുന്നത് സങ്കോചം. ശി
വന്റെ പ്രകാശരൂപമായ ദീപത്തി
ൽ ശക്തിവിമർശാഖ്യയാണ് പ്രമ.
ആ നിർവ്വികൽപ്പത്തിലാണ് സ
ങ്കോചം നടക്കുന്നതെന്നതിനാൽ
ശിവൻ തന്നെയാണ് സങ്കോചരൂ
പവും. ഇപ്രകാരം ഉഭയങ്ങളായ
ഇഛാശക്തിക്രിയാശക്തിജ്ഞാനശ
ക്തികളെല്ലാം വാമവും ദക്ഷിണ

,

വുമായി ഇരിക്കുന്നതിനാലാണ് ശൃംഗാടരൂപമായി ത്രികോണമായി പരിണമിക്കുന്നത്. ശ്രീചക്രഹേതുഭൂതമാണ് ത്രികോണം

52. വിശ്വാകാരപ്രഥാധാര
നിജരൂപശിവാശ്രയം
കാമേശ്വരാങ്കപര്യങ്ക
നിവിഷ്ടമതിസുന്ദരം

36 തത്വമുള്ള വിശ്വാകാരമായി പരിണമിക്കുന്നത് വിമർശശക്തിയാണ്. അതിന്റെ ആധാരം അഥവാ നിജരൂപം ശിവമാണ്, പ്രകാശമാണ്. പ്രകാശരൂപമായ കാമേശ്വരൻ ശിവൻ. അതിന്റെ മടിയിലിരിക്കുന്ന വിമർശശക്തി അതിസുന്ദരമാണ്.

53. ഇച്ഛാശക്തിമയം പാശമങ്കുശം
ജ്ഞാനരൂപിണം
ക്രിയാശക്തിമയേ ബാണധനുഷി
ദധ്യദുജ്ജ്വലം

,

ബന്ധഹേതുവായ പാശം ഇഛാ
ശക്തിയാണ്. മനസ്സാകുന്ന ആന
യെ നിയന്ത്രിക്കുന്ന അങ്കുശം
ജ്ഞാനശക്തി. ശബ്ദസ്പർശാദി
കളായ ബാണങ്ങളെ മനസ്സാകുന്ന
ധനുസ്സോട് സംയോജിപ്പിക്കുന്ന
വ്യാപാരം ക്രിയാശക്തി. ഇപ്ര
കാരം ആയുധചതുഷ്ടയം. ഇവ
ധരിച്ച് ചൈതന്യത്താൽ ഉജ്വലമാ
യി രൂപം. (ചിദാത്മകത്വം)

54. ആശ്രയാശ്രയഭേദേന
അഷ്ടദാഭിന്നഹേതിമത്
അഷ്ടാരചക്രസംരൂഢം
നവചക്രാസനസ്ഥിതം
ആശ്രയവും ആശ്രയിയും (കാമേ
ശ്വരനും കാമേശ്വരിയും) അഭി
ന്നം. ഇപ്രകാരം അഭേദം കൊ
ണ്ട് അഷ്ടായുധം ധരിച്ച്
ഇരിക്കുന്നു. പരശിവൻ തന്നെ
യാണ് സ്വയം പുംസ്ത്രീഭേദ

,

ത്തോടെ വിമർശപ്രകാശശക്തി യായി വിഭജിച്ച് നാല് ആയുധ ങ്ങളോടെ കാണപ്പെടുന്നത്. ഈ മിഥുനം നവധാ വിഭജിച്ച് നവ ചക്രാസനസ്ഥിതമായി കാണുന്നു. ത്രികോണം ത്രിധാ വിഭിന്നമായി അഷ്ടാരചക്രഭേദം വരുന്നു. അതു തന്നെ ത്രിപദം അഗ്നിശക്തിരൂപ മായി നവചക്രം ഉണ്ടാവുന്നു. ചിതിശ്ചിത്തം ച ചൈതന്യം ചേതനാദ്വയകം ച ജീവഃകലാ ശരീരം ച സൂക്ഷ്മം പുര്യഷ്ട കം മതം. സൂക്ഷ്മമായ പുര്യഷ്ട കം വിഭജിച്ചിട്ടാണ് വശിന്യാദി ക്രമത്തിലുള്ള അഷ്ടാരചക്രം ഉണ്ടാവുന്നത്.

55. ഏവംരൂപം പരംതേജഃ
ശ്രീചക്രവപുഷാ സ്ഥിതം
തദീയശക്തിനികരസ്പുരദൂർമ്മി
സമാവൃതം.

,

ശിവശക്തിമിഥുനം ശ്രീചക്രരൂപ മായി പരിണമിച്ച്, സ്വയം ആവ രണദേവതാരൂപങ്ങളായി കാണ പ്പെടടുന്നു. ആ ശക്തിസമൂഹമെ ല്ലാം കാമേശ്വരകാമേശ്വരിമാരുടെ അവയവസമൂഹമാണ്.സമുദ്രത്തി ലെ തരംഗങ്ങളെപ്പോലെ അവ കാണപ്പെടുന്നു. പ്രകാശാത്മകസ മുദ്രം പരമേശ്വരൻ. വിമർശരൂ പിണിയായ കാമേശ്വരി സമുദ്ര ജലം. അവരുടെ ശരീരാവയവ ങ്ങളായ തരംഗങ്ങളാണ് മറ്റ് ചക്രദേവതകളെല്ലാം.സമുദ്രത്തി ലെ തിരകൾ അതിൽ ജനിക്കു ന്നു, ലയിക്കുന്നു. 36 തത്വങ്ങളോ ടും ശക്തികളോടും കൂടിയചക്രം ചൈതന്യത്തിൽ ഉദിക്കുന്നു, അസ്തമിക്കുന്നു. മൂലമായ ചിദ്രൂപം തന്നെയാണ് അവയെ ല്ലാം.

,

56. ചിദാത്മഭിത്തൌ വിശ്വസ്യ
പ്രകാശാമർശനേ യദാ
കരോതി സ്വേച്ഛയാ പൂർണ്ണ
വിചികീർഷാസമന്വിതാ
57. ക്രിയാശക്തിസ്തു വിശ്വസ്യ
മോദനാത് ദ്രാവണാദ് തഥാ
മുദ്രാഖ്യാ സാ യദാ സംവി-
ദംബികാ ത്രികലാമയി
58. ത്രിഖണ്ഡാരൂപമാപന്നാ സദാ
സന്നിധികാരിണീ സർവ്വസ്യ
ചക്രരാജസ്യ വ്യാപികാ
പരികീർത്തിതാ

ചിദ് ആത്മഭിത്തി.
അസ്ഫുടമായതിനെ സ്പുടമാക്കി
പ്രകാശത്തഭിത്തിയിൽ വിമർശ
ശക്തി സ്വേച്ഛയാ (വിശേഷേണ
കർത്തും ഇച്ഛാ വിചികീർഷ)
സൃഷ്ടിക്കുന്നു. വിശ്വത്തിന്റെ
മോദനത്തിനും ദ്രാവണത്തിനു
മായി ക്രിയാശക്തി (സ്വവികാര

,

ഭൂതമായ വിശ്വത്തെ പരചിദാന ന്ദ-മോദന-ത്തിനായി)ഏക രസ ലക്ഷണത്തോടെ (ദ്രാവണം) മുദ്ര എന്ന നാമത്തോടെ സൃഷ്ടിക്കുന്നു. സംവിത്തായ അംബികയുടെ ത്രി കല വാമാ, ജ്യേഷ്ഠാ, രൌദ്രി. ഇച്ഛാജ്ഞാനക്രിയാശക്തികലാസ മഷ്ടി ശാന്താത്മിക. ദക്ഷിണാംഗു ലി മുതൽ വാമാദ്യ വരെ പ്രകാ ശാംശം. വാമാംഗുലികൾ ഇച്ഛാ ദ്യാ വിമർശാംശം. അവയുടെ പരസ്പരസംയോഗമായ ബന്ധന മുദ്ര ത്രിഖണ്ഡാമുദ്ര. ഈ മുദ്ര സദാ സംവിദ് രൂപിണിയായ ത്രിപുരയുടെ സാന്നിദ്ധ്യം ഉണ്ടാ ക്കുന്നു. വളരെ ശ്രേഷ്ഠമായ മുദ്രയാണ്.

സർവ്വസംക്ഷോഭിണീമുദ്ര

പറയാം.

,

59. യോനിപ്രാചുര്യതഃസൈഷാ
സർവ്വസംക്ഷോഭിണീ പുനഃ
വാമാശക്തിപ്രധാനേയം
ദ്വാരചക്രേ സ്ഥിതാ ഭവേത്
രണ്ട് മദ്ധ്യമകളുടെ സംയോഗം കൊണ്ട് ഒന്ന്, അനാമികകളുടെ സംയോഗം കൊണ്ട് മറ്റൊന്ന്. കനിഷ്ഠികാസംയോഗം കൊണ്ട് ഒന്ന്. ഇപ്രകാരം യോനിപ്രാചുര്യം കൊണ്ട് പരാനന്ദപ്രവണതാകാരിണിയായ സർവ്വസംക്ഷോഭിണിമുദ്ര. വാമാശക്തിപ്രാധാന്യത്താൽ ഇത് സൃഷ്ടിമുദ്രയാണ്. സൃഷ്ടിയാണ് ക്ഷോഭം. ദ്വാരചക്രത്തിൽ ചതുരസ്രത്രയരൂപമായി ചതുർദ്വാരവതിയായ ത്രൈലോക്യമോഹനചക്രത്തിൽ സ്ഥിതി ചെയ്യുന്നു.

60. ക്ഷുബ്ധവിശ്വസ്ഥിതികരീ
ജ്യേഷ്ഠാപ്രാചുര്യമാശ്രിതാ

,

സ്ഥൂലനാദകലാരൂപാ
സർവ്വാനുഗ്രഹകാരിണി

61. സർവ്വാശാപൂരണാഖ്യേ തു
സേഷാ സ്ഫുരിതവിഗ്രഹാ
ജ്യേഷ്ഠാവാമാസമത്വേന
സൃഷ്ടേഃ പ്രാധാന്യമാശ്രിതാ

ജ്യേഷ്ഠ, വാമ ഇവരുടെ സാമരസ്യം കൊണ്ട് സൃഷ്ടിക്കാണ് പ്രാധാന്യം ലഭിക്കുന്നത്. ക്ഷുബ്ധമായ വിശ്വത്തിന്റെ സ്ഥിതികാരിണി ജ്യേഷ്ഠയാണ്. പ്രാചുര്യത്തെ ആശ്രയിച്ച് ജ്യേഷ്ഠ സൃഷ്ടിഹേതുവും ആകുന്നു. ശ്രുതിക്ക് ഗോചരമാകുന്ന നാദം സ്ഥൂലനാദം. സ്ഥൂലനാദരൂപിണിയും സർവ്വാനുഗ്രഹകാരിണിയുമാണ് ജ്യേഷ്ഠ.നാദത്തിൽനിന്ന് ജനിക്കുന്നത് നാദകല.ഷോഡശസ്വരങ്ങൾ. തദ്രൂപമായ കാമാകർഷിണി മുതലായവർ സർവ്വാശാപരിപൂ

,

രകത്തിൽസർവ്വാനുഗ്രഹകാരിണി
കളായി വർത്തിക്കുന്നു അവ
ർക്ക് സർവ്വവിദ്രാവിണീമുദ്ര പറ
യുന്നു.ആകർഷിണീമുദ്ര സംക്ഷോ
ഭിണിയാണ്.

62. ആകർഷിണീ തു മുദ്രേയം
സർവ്വസംക്ഷോഭിണീ സ്മൃതാ
വ്യോമദ്വയാന്തരാലസ്ഥാ
ബിന്ദുരൂപാ മഹേശ്വരീ

63. ശിവശക്ത്യാഖ്യസംശ്ലേഷാദ്
സർവ്വാവേശകരീ സ്മൃതാ
ചതുർദ്ദശാരചക്രസ്ഥാ
സംവിദാനന്ദവിഗ്രഹാ

മൂലാധാരം മുതൽ ആജ്ഞ വരെ
യുള്ള ഷഡ്ചക്രാന്തരാളത്തിൽ
പഞ്ചവ്യോമം.ഈരണ്ടെണ്ണത്തിനു
മദ്ധ്യത്തിൽ ഓരോന്നുവീതം
പഞ്ചബിന്ദു. പഞ്ചപ്രണവമന്ദി
രമായ പഞ്ചബിന്ദു പഞ്ചഭൂതം
മയം. ശിവശക്തിസംശ്ലേഷം കൊ

ണ്ട്. ശിവാത്മം ദക്ഷകരാംഗുലി, ശക്ത്യാതമകം വാമകരാംഗുലി. ഓരോ കയ്യിലേയും വിരലുകളെ പരസ്പരം അന്തരാളത്തിലെക്ക് പ്രവേശിപ്പിച്ച് ഗാഢമായി ആശ്ലേ ഷം ചെയ്യുന്നപോലെ പിടിക്കുക. ഇത് ദിവ്യമായ സർവ്വാവേശക രിമുദ്ര. സർവ്വസൌഭാഗ്യദായക മെന്ന പേരുള്ള ദ്വാദശാരചക്ര ത്തിൽ സംവിചരക്തി ആനന്ദവി ഗ്രഹയായി പരമേശ്വരസാമരസ്യ രൂപിണിയായി ഇരിക്കുന്നു.

64. ബിന്ദ്വന്തരാളവിലസദ്
സൂക്ഷ്മരൂപശിഖാമണി
ജ്യേഷ്ഠാശക്തിപ്രധാനാ തു
സർവ്വോന്മാദനകാരിണി

65. ദശാരചക്രമാസ്ഥായ സംസ്ഥിതാ
വീരവന്ദിതേ
വാമാശക്തിപ്രധാനാതു
മഹാശക്തിമയീ പുനഃ

,

66. തദ്വദ് വിശ്വം വമന്തീ സാ
ദ്വിതീയേ തു ദശാരകേ
സംസ്ഥിതാ മോദനപരാ
മുദ്രാരൂപത്വമാസ്ഥിതാ
ബിന്ദുവിന്റെ അന്തരാളത്തിൽ
വിലസുന്ന സൂക്ഷ്മരൂപമായ
ബിസതന്തുപോലുള്ള ദീപസദൃ
ശമായ ശിഖാമണി ശാന്താംബിക
യുമായി തന്മയമാണ്. ജ്യേഷ്ഠശ
ക്തിപ്രാധാന്യമുള്ള സർവ്വോന്മാദ
നകാരിണിയാണ്.മറ്റെല്ലാ വ്യാപാ
രങ്ങളിൽനിന്നും ചിത്തത്തെ വ്യ
തിചലിപ്പിച്ച് ശിവശക്ത്യനുസന്ധാ
നത്തിൽ മാത്രം ചിത്തവിഭ്രമം
പിടിച്ചവനെപ്പോലെ ശ്രദ്ധയുള്ള
വനാക്കുന്നു.ബഹിർദ്ദശാരചക്ര
ത്തിലിരിക്കുന്നു.ഇനി മഹാങ്കുശ
മുദ്ര പറയുന്നു. തർജ്ജനി,
അനാമികാ ഇവയുടെ സംയോ
ഗം കൊണ്ട് ആദ്യം ജ്യേഷ്ഠാശ

,

ക്തിപ്രധാനമായ ഉജ്ജാകൃതി ഉണ്ടാവുന്നു.ചക്രാകാരതർജ്ജനീ ബന്ധം കൊണ്ട് സൃഷ്ടിരൂപത്വം .അന്തർദ്ദശാരത്തിൽ മോദനപര യായി പരമേശ്വരസമരസാനുസ ന്ധാനപരയായി, വാമശക്തിയാ യി ഇരിക്കുന്നു.ഇനി ഖേചരീമു ദ്ര പറയുന്നു.

67. ധർമ്മാധർമ്മസ്യ സംഘട്ടാ-
ദുത്ഥിതാ വിത്തിരൂപിണി
വികൽപ്പോത്ഥക്രിയാലോപരൂപ
ദോഷവിധാതിനീ

68. വികൽപ്പരൂപരോഗാണാം
ഹാരിണീ ഖേചരീ പരാ
സർവ്വരോഗഹരാഖ്യേ തു
ചക്രേ സംവിന്മയീ സ്ഥിതാ
ധർമ്മം ശക്തി. അധർമ്മം ശിവൻ അവരുടെ സംഘട്ടന ത്തിൽനിന്ന് സാമരസ്യത്തിൽനിന്ന് ,സംവിത്തിരൂപിണിയായി ഉണ്ടാ

വുന്നു.വികൽപ്പത്തെ ആശ്രയിച്ച ജ്ഞാനത്തിൽനിന്നാണ് നിത്യനൈമിത്തികകർമ്മങ്ങളെന്ന രോഗങ്ങളുണ്ടാവുന്നത്. അവയെ ഹരിക്കുന്നവളാണ്, സർവ്വരോഗ ഹരയാണ് സംവിന്മയിയായി ചക്രസ്ഥിതയായിരിക്കുന്ന ഖേചരി. അവൾ നിർവ്വികൽപഭൂമിസഞ്ചാരിണിയാണ്. സർവ്വരോഗഹരചക്രത്തിലാണ് ഖേചരീമുദ്രയുടെ സ്ഥാനം.ഇനി ബീജമുദ്ര പറയുന്നു.

69. ശിവശക്തിസമാശ്ലേഷസ്ഫുരദ്വ
യോമാന്തരേ പുനഃ
പ്രകാശയന്തി വിശ്വം സാ
സൂക്ഷ്മരൂപസ്ഥിതം സദാ
70. ബീജരൂപാ മഹാമുദ്രാ
സർവ്വസിദ്ധിമയേ സ്ഥിതാ
സമ്പൂർണ്ണസ്യ പ്രകാശസ്യ
ലാഭഭൂമിരിയം പുനഃ

,

71. യോനിമുദ്രാ കലാരൂപാ
സർവ്വാനന്ദമയേ സ്ഥിതാ
ക്രിയാചൈതന്യരൂപത്വാദേവം
ചക്രമയേ സ്ഥിതം
ശിവശക്തികളുടെ ആശ്ലേഷത്താ
ലുണ്ടാവുന്ന (സ്ഫുരിക്കുന്ന)
വ്യോമാന്തരാളത്തിൽ സദാ
സൂക്ഷ്മരൂപമായിരിക്കുന്ന
വിശ്വം പ്രകാശിക്കുന്നു. (ബീജ
രൂപമായി കാരണരൂപത്തിൽ
പ്രകാശിക്കുന്നു)ഭാവിചരാചരോ
ൽപ്പത്തിഹേതുവായ അതിനെ
പ്പോലെ മഹാമുദ്രയും ബീജരൂപ
മാണ്.സർവ്വസിദ്ധിമയചക്രത്തിലി
രിക്കുന്നു.സമ്പൂർണ്ണപ്രകാശമായ
ശിവന്റെ ലാഭം (പ്രാപ്തി) ഈ
ഭൂമികയിലാണ് കിട്ടുക. ഇനി
യോനിമുദ്ര പറയുന്നു. സർവ്വാന
ന്ദമയചക്രത്തിലാണ് യോനിമുദ്രാ
സ്ഥാനം മോദനദ്രാവണങ്ങൾക്കു

,

ള്ള വിശ്വത്തിന്റെ ക്രിയാശക്തി യാണത്. ത്രൈലോക്യമോഹനം മുതൽ സർവ്വാനന്ദകരചക്രം വരെയുള്ള നവചക്രങ്ങളുടെ മുദ്രകൾ ഇപ്രകാരമാണ്.

72. ഇച്ഛാരൂപം പരം തേജഃ
സർവ്വദാ ഭാവയേത് ബുധഃ
ത്രിധാ ച നവധാ ചൈവ
ചക്രസങ്കേതകഃപുനഃ

പരമതേജസ്സിന് ഇച്ഛാനുസൃതം നാനാരൂപനാമങ്ങളോടെ പ്രത്യ ക്ഷമാകാം. ഏതുകാലത്തും ഏതുദേശത്തുമെന്ന് ബുധന്മാർ അറിയുന്നു. മനുഷ്യന് 8 പാശ ങ്ങളുണ്ട്. ഘൃണ,ശങ്ക,ഭയം, ലജ്ജ, ജുഗുപ്സ, കുലം,ശീലം,ജാതി. ശിവരൂപമായ ഗുരുകടാക്ഷം കൊണ്ട് ഈ പാശങ്ങളെ നീക്കി യാലേ ഈ സത്യം വിളങ്ങുകയു ള്ളൂ. പരമതേജസ്സാണ് നാനാരൂപ

,

നാമങ്ങളുള്ള പ്രപഞ്ചരൂപമായ ശ്രീചക്രം.ഇത് എപ്പോഴും ഓർമ്മ യിലിരിക്കണം.ഈ ചക്രത്തിന്റെ പ്രകാരാന്തരമാണ് ത്രിധാ, നവ ധാ പറയുന്ന ചക്രസങ്കേതം.അവ വാസനാന്തരമാണ്.

73. വഹ്നിനൈകേന ശക്തിഭ്യാം
ദ്വാഭ്യാം ചൈകോപരഃ പുനഃ
തൈശ്ച വഹ്നിത്രയേണാപി
ശക്തീനാം ത്രിതയേന ച

74. പത്മദ്വയേന ചാന്യഃസ്യാദ്
ഭൂഗൃഹത്രിതയേന ച
പഞ്ചശക്തിചതുർവഹ്നി
പദമദ്വയമഹീത്രയം

75. പരിപൂർണ്ണം മഹാചക്രം
തത്പ്രകാരപ്രദർശയേത് തത്രാദ്യം
നവയോനി സ്യാദ്
തേന ദ്വിദശസംയുതം

76. മനുയോനി പരം വിന്ധ്യാത്
തൃതീയം തദനന്തരം

അഷ്ടദ്വയഷ്ടദലോപേതം ചതുരസ്രത്രയാന്വിതം ഏകമായഅഗ്നിയിൽനിന്ന് രണ്ട് ശക്തികൾ വീതം. ത്രികോണത്രയത്തിൽ വഹ്നിത്രയം ,ശക്തിത്രയം. പത്മദ്വയം, ഭൂഗൃഹത്രയം, ചതുരസ്രത്രയം. ഇപ്രകാരം പഞ്ചശക്തികളും ചത്വാരം അഗ്നികളും പത്മദ്വയവും മഹീത്രയവും ചേർന്നതാണ് പരിപൂർണ്ണമായ മഹാചക്രത്തിന്റെ രൂപം. അതിന്റെ പ്രകാരം പറയാം. ആദ്യം നവയോനി. ഒരു വഹ്നിക്ക് രണ്ട് ശക്തിസംയോഗം. ബൈന്ദവത്തിലെ ത്രികോണത്തിൽ അഷ്ടകോണത്തിൽ നവയോനിചക്രം അതിൽ ദ്വിദശമായ(ദശാരദ്വയസംയുതം) മനുചക്രം വിചാരിക്കുക. മനുയോനി ചതുർദ്ദശകോണം. (ചതുർദ്ദശാരചക്രം) അതിനുശേഷം

,

അഷ്ടദ്വായദളചക്രം ചതുരസ്രത്ര യാന്വിതം. അഷ്ടദ്വായദലചക്രം ഷോഡശദളചക്രം. അതിൽ ചതുരസ്രത്രയാന്വിതമായ മൂന്നാമത്തെ ചക്രം. ഓരോരോ ചക്രത്തിലും സൃഷ്ടിസ്ഥിതിലയഭേദത്താൽ അംശവ്യത്യാസം വരുന്നു.ചതുരസ്രത്രയം സൃഷ്ടിസൃഷ്ടി. ഷോഡശദലപത്മം സൃഷ്ടിസ്ഥിതി. അഷ്ടദലപത്മം സൃഷ്ടിസംഹാരം. മൂന്നിലും സൃഷ്ടിയുണ്ട് എന്ന് കാണുക. ചതുർദശാരം സ്ഥിതിസൃഷ്ടി. ബാഹ്യദശാരം സ്ഥിതിസ്ഥിതി. അന്തർദശാരം സ്ഥിതിസംഹാരം. ഇവ മൂന്നിലും സ്ഥിതിയുണ്ട്. അഷ്ടകോണം സംഹാരസൃഷ്ടി. ത്രികോണം സംഹാരസ്ഥിതി. ബൈന്ദവം സംഹാരസംഹാരം. ഇവമൂന്നിലും സംഹാരമുണ്ട്.

,

ഇപ്രകാരം ചക്രത്രയങ്ങളിൽ
സൃഷ്ടിസ്ഥിതിസംഹാരം .

77. ചക്രസ്യ ത്രിപ്രകാരത്വം കഥിതം
പരമേശ്വരി
സൃഷ്ടേ സ്യാന്നവയോന്യന്തം
പൃഥ്വ്യന്തം സംഹൃതിഃപുനഃ

78. പൃഥ്യാദിനവയോന്യന്ത-
മിതി ശാസ്ത്രസ്യ നിർണ്ണയഃ
ഏതത് സമഷ്ടിരൂപം തു
ത്രിപുരാചക്രമുച്യതേ

ത്രിവിധം ചക്രം പറഞ്ഞ ശേഷം
മദ്ധ്യചക്രം ഉൽപ്പാദിപ്പിക്കുന്ന
വിധം പറയുന്നു. നവയോനി
എന്നതുകൊണ്ട് ചക്രാന്തർഗത
മായ മദ്ധ്യചക്രം ആരംഭിച്ച്
പറയാനാരംഭിക്കുന്നു. സൃഷ്ടി,
സംഹൃതി, പൃഥ്യാദി നവചക്രാ
ന്തമെന്നാണ് ശാസ്ത്രനിർണ്ണയം.
ഈ സമഷ്ടിരൂപമാണ് ത്രിപുരാ
ചക്രം.

,

79. യസ്യ വിജ്ഞാനമാത്രേണ
ത്രിപുരാജ്ഞാനവാൻ ഭവേത്
ചക്രസ്യ നവധാത്വം ച
കഥയാമി തവ പ്രിയേ
ഏതൊന്നിന്റെ വിജ്ഞാനമാത്രം
കൊണ്ട് ത്രിപുരാജ്ഞാനം ലഭി
ക്കുന്നുവോ, ആ ചക്രത്തിന്റെ 9
(നവധാത്വം) വിധം പറയാം.
ശുദ്ധനിരാകാരമൂർത്തിയായ
ത്രിപുരാജ്ഞാനം അശക്യമാണ്.
അതിനാലാണ് 9 ആയി വിഭജി
ച്ച് രൂപത്തോടെ പഠിപ്പിക്കുന്നത്.
ധൃതകാഠിന്യവച്ചക്രമഹായോ
നൌ ചിദംബരം ദ്രുതഹേമഘനീ
ഭാവമിവ മൂർത്തീകരോമ്യഹം.

80. ആദിമം ഭൂത്രയേണസ്യാദ്
ദ്വിതീയം ഷോഡശാരകം
അന്യദഷ്ടദലം പ്രോക്തം
മനുകോണമനന്തരം

,

81. പഞ്ചമം ദശകോണം സ്യാദ്
ഷഷ്ഠം ചാപി ദശാരകം
സപ്തമം വസുകോണം സ്യാദ്
മദ്ധ്യവ്യസ്ത്രമഥാഷ്ടമം
82. നവമം സ്ത്യസ്രമദ്ധ്യം സ്യാദ്
തേഷാം നാമാന്യത ശ്രുണു
ത്രൈലോക്യമോഹനം ചക്രം
സർവ്വാശാപരിപൂരകം
83. സർവ്വസംക്ഷോഭണം ഗൌരി
സർവ്വസൌഭാഗ്യദായകം
സർവ്വാർത്ഥസാധകം ചക്രം
സർവ്വരക്ഷാകരം പരം
84. സർവ്വരോഗഹരം ദേവീ
സർവ്വസിദ്ധിമയം തഥാ
സർവ്വാനന്ദമയം ചാപി
നവമംശ്യൃണു സുന്ദരീ
ഭൂപുരത്രയം, ഷോഡശാരം,
അഷ്ടദലം, മനുകോണം, ദശ
കോണം, ദശാരകം, വസുകോ
ണം(അഷ്ടകോണം), മദ്ധ്യവ്യ

സ്ത്രം, ത്യസ്രമദ്ധ്യം എന്ന് പറ
യപ്പെട്ടവക്ക് നാമങ്ങൾ കേട്ടാലും.
ത്രൈലോക്യമോഹനം, സർവ്വാശാ
പരിപൂരകം, സർവ്വസംക്ഷോഭ
ണം, സർവ്വസൌഭാഗ്യദായകം,
സർവ്വാർത്ഥസാധകം, സർവ്വര
ക്ഷാകരം, സർവ്വരോഗഹരം,
സർവ്വസിദ്ധിമയം, സർവ്വാനന്ദ
മയം.

85. അത്ര പൂജാ മഹാദേവി
മഹാത്രിപുരസുന്ദരി
പരിപൂർണ്ണം മഹാചക്രം
അജരാമരകാരകം
ചക്രപൂജാപ്രയോജനം പറയുന്നു.
ചക്രപൂജ കൊണ്ട് ത്രിപുരസുന്ദ
രി സ്വയം അനാവരണം ചെയ്ത്
സാധകന് ദർശനം തരുന്നു.സർവ
ആവരണവും നീക്കി സ്വയം
പ്രത്യക്ഷമാകുന്നു. സാധകൻഅ

,

ജരവും അമരവുമായ അവസ്ഥ പ്രാപിക്കുന്നു.

86. ഏവമേവ മഹാചക്രസങ്കേതഃ
പരമേശ്വരീ
കഥിതസ്ത്രിപുരാദേവ്യാ
ജീവന്മുക്തിപ്രദർശകം

36 തത്വവും ചക്രരൂപത്തിലടങ്ങിയിരിക്കയാൽ മഹാചക്രം. ത്രിപുരാദേവിയുടെ മഹാചക്രസങ്കേതം ഇപ്രകാരമാണ്. ഇത് ജീവന്മുക്തിദായകമാണ്.

## 2. മന്ത്രസങ്കേതം

,

1. മന്ത്രസങ്കേതകം ദിവ്യമധുനാ
   കഥയാമി തേ യദ്വേത്താ
   ത്രിപുരാകാരോ വീരചക്രേശ്വരോ
   ഭവേത്

   മനനാത് ത്രായതേ മന്ത്രമെന്ന്
   നിർവ്വചനമുള്ള ദിവ്യമായ മന്ത്ര
   സങ്കേതം പറയുന്നു. മനനം ചെയ്യു
   ന്നവരെ ത്രാണനം ചെയ്യുന്ന ധർമ്മ
   മുള്ളതാണ് മ്ന്ത്രം. മന്ത്രസങ്കേതം
   അറിയുന്നവൻ ത്രിപുരാകാരമറി
   യുന്ന പരമശിവഭട്ടാരകനായി, ശ്രീ
   വീരചക്രേശ്വരനായി ഭവിക്കുന്നു.
2. കരശുദ്ധികരീത്വാദ്യാ ദ്വിതീയാ
   ചാത്മരക്ഷികാ ആത്മാസനഗതാ
   ദേവീ തൃതീയാ തദനന്തരം
3. ചക്രാസനഗതാ പശ്ചാത്
   സർവ്വമന്ത്രാസനസ്ഥിതാ
   സാദ്ധ്യസിദ്ധാസനാ ഷഷ്ഠീ
   മായാലക്ഷ്മീമയീ പരാ
4. മൂർത്തിവിദ്യാ ച സാ ദേവീ
   സപ്തമീ പരകീർത്തിതാ
   അഷ്ടമ്യാവാഹനീ വിദ്യാ

,

നവമീ ഭൈരവീ പരാ
കർമ്മേന്ദ്രിയകൃതമായി അടിഞ്ഞുകൂ
ടിയ അശുദ്ധികളെ നീക്കി വിമലീക
രിക്കുന്നത് കരശുദ്ധി. ഇത് ത്രൈ
ലോക്യമോഹനചക്രത്തിലാണ്. രണ്ടാ
മത്തേത് ആത്മരക്ഷിക. ഭേദപ്രപഞ്ച
ത്തിൽ പക്ഷം പ്രതിപക്ഷം മുതലാ
യവയെ നീക്കി അഭേദാത്മകമായ
അദ്വൈതഭാവന ഉറപ്പിക്കുന്നത്
ആത്മരക്ഷ. സർവ്വാശാപരിപൂരക
ചക്രത്തിലാണ്ആത്മരക്ഷികാസ്ഥാനം.
മൂന്നാമത്തേത് ആത്മാസനഗത. സാധ
കചക്രമന്ത്രദേവതകളുടെ സംവിദ്രൂ
പാനുസന്ധാനുരൂപലക്ഷണമാണ്
തൃതീയ. സർവ്വസംക്ഷോഭിണീ
ചക്രമാണ് ആത്മസനഗതയുടെ
സ്ഥാനം. നാലാമത് ചക്രാസനഗത.
സർവ്വസൌഭാഗ്യദായകചക്രസ്ഥിത.
അഞ്ചാമത് സർവ്വമന്ത്രാസനസ്ഥിത.
മനനത്രാണനചിന്മരീചിപ്രസരണത്താ
ൽ അഖിലാവരണമന്ത്രാസനസ്ഥിത
യായ പഞ്ചമി. ആറാമത് സാദ്ധ്യസി

,

ദ്ധാസനി. മായാലക്ഷ്മീമയിയായ മൂർത്തിവിദ്യ ഏഴാമത്. മായ ഭുവ നേശ്വരീബീജം, ശ്രീ ലക്ഷ്മീബീജം. പരാ എന്നതുകൊണ്ട് ബീജത്രയാത്മി ക. ബ്രഹ്മവിഷ്ണുരുദ്രാത്മകത്വശ്ച സാ വിദ്യാ ശ്രീമഹാത്രിപുരസുന്ദ രീമൂർത്തികൽപ്പനായാംവിനിയുക്ത. സപ്തമി സർവ്വരോഗഹരചക്രത്തി ലാണ്. അഷ്ടമി ആവാഹിനീവിദ്യ സ്വഹൃദയകമലകർണ്ണികാമദ്ധ്യത്തിൽ സ്ഫുരിക്കുന്ന സംവിദ്കലകളെ ആത്മാവും മനസ്സും കൊണ്ട് സം യോജിപ്പിക്കുന്നു. ബഹിരർത്ഥപ്രസര ണവാഹിനിയായ (ഇന്ദ്രിയം,മനസ്സ്) വിദ്യയെ സർവ്വസിദ്ധിപ്രദമെന്ന എട്ടാം ചക്രത്തിൽ ആവാഹിച്ച് സം യോജിപ്പിച്ച് നിർത്തുന്നു. ഒമ്പതാമ ത്തേത് ഭൈരവി. വിശ്വത്തിന്റെ ഭര ണവും രക്ഷണവുമെന്ന സ്ഥിതി ഹേതുകം , പരചിന്മാത്രപര്യവസാ ന ലക്ഷണകാരണത കൊണ്ട് സംഹാ

,

രഹേതു.വമനം കൊണ്ട് സൃഷ്ടിഹേ
തു.

5. മൂലവിദ്യാ തഥാ പ്രോക്താ
ത്രൈലോക്യവശകാരിണി
ഏവം നവപ്രകാരാസ്തു
പൂജാകാലേ പ്രയത്നതഃ

6. ഏതാ ക്രമേണ ന്യസ്തവ്യഃ
സാധകേന കുലേശ്വരീ
പാദാഗ്രജംഘാജാനൂരു
ഗുദലിംഗാഗ്രകേഷു ച
ശിവൻതൊട്ട് ഭൂമിവരെയുള്ള സകല
ത്തിനും മൂലം ഈ ത്രൈലോക്യവശ
കാരിണിയായ മൂലവിദ്യയാണ്. 36
തത്ത്വത്തിനും മൂലമാണ്.പ്രകാശവിമ
ർശരൂപമായ പരം തേജസ്സാണ് മൂല
വിദ്യയായ ഭൈരവി ഇപ്രകാരം
മനസ്സിലാക്കിവേണം മന്ത്രോദ്ധാരണ
വും ആവാഹനവും. നവചക്രേശ്വ
രീവിധാനത്തിലെ ന്യാസം പ്രസംഗ
വശാൽ മണ്ഡൂകപ്ലുതിന്യായേന
പറയുന്നു. പാദാഗ്രം,ജംഘ, ജാനു,
ഊരു, ഗുദം,ലിംഗാഗ്രം. കുലേശ്വരി

യാണ് ദേവി. കുലമാണ് അവളുടെ മേയമാനമാത്യരൂപം. മുണ്ഡകത്തിൽ പറയുന്ന പോലെ എട്ടുകാലി തന്നി ലേക്കു തന്നെ സൃഷ്ടിക്കയും ഉൾവ ലിയുകയും ചെയ്യുന്നപോലെ സൃഷ്ടി സ്ഥിതി സംഹാരം അവളിൽത്തന്നെ സംഭവിക്കുന്നു.

7. ആധാരേ വിന്യസേന്മൂർത്തി
തസ്യാമാവാഹിനീ ന്യസേത്
മൂലേന വ്യാപകന്യാസഃ
കർത്തവ്യഃപരമേശ്വരീ

പാദാഗ്രം എന്ന് പറയുന്നത് അന്ത സ്ഥമായ മൂലാധാരത്തെയാണ്, ബാ ഹ്യാവയവത്തെയല്ല. മൂലാധാരം ചതുർദളകമലമാണ്. അവിടെയാണ് മൂർത്തിവിദ്യയായ സപ്തമിയെ ന്യ സിക്കേണ്ടത്. മൂലത്താലാണ് വ്യാ പകന്യാസം ചെയ്യേണ്ടത്. മൂലം മുതൽ നവമചക്രേശ്വരിയായ സൌ ഭാഗ്യവിദ്യ വരെ എന്ന് സ്പഷ്ടം.

8. അകുലാദിഷു പൂർവ്വോക്തസ്ഥാനേ
ഷു പരിചിന്തയേത്

,

ചക്രേശ്വരീസമായുക്തം നവചക്രം പുരോദിതം

നേരത്തേ പറഞ്ഞ നവശക്തികളുടെ ആസ്ഥാനമായ നവചക്രം ചിന്തിക്കുക.അകുലേ മൂലാധാരത്തിലെ അരുണനിറമായ സഹസ്രദളകമലത്തിലെ ത്രൈലോക്യമോഹനചക്രം. വഹ്ന്യാധാരത്തിലെ ചതുർദ്ദളകമലം ത്രിപുരേശ്യധിഷ്ഠിതം സർവ്വാശാപരിപൂരകം. സ്വാധിഷ്ഠാനസ്ഥിത ഷഡ്ദളകമലം ത്രിപുരുന്ദര്യധിഷ്ഠിതം സർവ്വസംക്ഷോഭണം. നാഭീദശദളകമലം ത്രിപുരവാസിന്യധിഷ്ഠിതം സർവ്വസൌഭാഗ്യദായകം, അനാഹതത്തിൽ ദ്വാദശദളകമലത്തിൽ ത്രിപുരാശ്രീഅധിഷ്ഠിതം സർവ്വാർത്ഥസാധകം. വിശുദ്ധിയിൽ ഷോഡശദലകമലം ത്രിപുരമാലിനി അധിഷ്ഠിതം സർവ്വരക്ഷേകരം. ലംബികാഗ്രത്തിൽ താലൂമൂലത്തിൽ അഷ്ടദളകമലത്തിൽ ത്രിപുരാസിദ്ധി അധിഷ്ഠിതമായി സർവ്വരോഗഹരചക്രം. ഭ്രീചക്രത്തിൽ

രണ്ടുദളമായി ത്രിപുരാംബികാധി ഷ്ഠിതമായി സർവ്വസിദ്ധിപ്രദചക്രം. ഇന്ദുവിൽ ലലാടത്തിൽ ബിന്ദുസ്ഥാനത്ത് മഹാത്രിപുരസുന്ദര്യധിഷ്ഠിതമായി സർവ്വാനന്ദമയചക്രം. ഇപ്രകാരം ഭാവന ചെയ്യണം.

9. താസാം നാമാനി വക്ഷ്യാമി
   യഥായുക്തമയോഗതഃ തത്രാദ്യാ
   ത്രിപുരാ ദേവി ദ്വിതീയാ
   ത്രിപുരേശ്വരി
10. തൃതീയാ തഥാ പ്രോക്താ ദേവീ
   ത്രിപുരസുന്ദരീ ചതുർത്ഥീ ച
   മഹാദേവി ദേവീ ത്രിപുരവാസിനി
11. പഞ്ചമീ ത്രിപുരാശ്രീഃസ്യാത് ഷഷ്ഠീ
   ത്രിപുരമാലിനീ സപ്തമീ ത്രിപുരാ
   സിദ്ധിരഷ്ടമീ ത്രിപുരാംബികാ
12. നവമീ തു മഹാദേവി മഹാത്രിപു
   രസുന്ദരി പൂജയേച്ച ക്രമാദേതാ
   നവചക്രേ പുരോദിതേ

നവചക്രേശ്വരികളുടെ നാമം പറയുന്നു. പാദാഗ്രാദി മുതൽ അകുലാദി സ്ഥാനങ്ങളിൽ ഭാവനാരൂപത്തിൽ

,

ക്രമേണ ന്യാസം ചെയ്യണം. ത്രൈ
ലോക്യമോഹനം തുടങ്ങി ക്രമേണ
ഓരോരോ ചക്രവും പൂജിക്കണം.

13. ഏവം നവചക്രാരാധ്യാ
പൂജാകാലേ തു പാർവ്വതി
ഏകാകാരാഹ്യാദ്യശക്തി
അജരാമരകാരിണി
ആദ്യശക്തി സകലവർണ്ണങ്ങളേയും
പ്രപഞ്ചത്തേയും പ്രകാശിപ്പിക്കുന്നു.
പ്രകാശാത്മനായ പരശിവന്റെ വിമ
ർശശക്തി സദാ ഏകമാണ്, സാമര
സ്യത്താൽ.പൂജാകാലത്ത് മാത്രമാണ്
നവവിധമായി ഭിന്നമായി കാണുന്ന
ത്. ഇത് അറിയുന്ന പൂജകൻ
ശിവനെപ്പോലെ അജരനും അമരനു
മായിത്തീരുന്നു.

14. മന്ത്രസങ്കേതകസ്തസ്യാ നാനാകാരോ
വ്യവസ്ഥിതഃനാനാമന്ത്രക്രമേണൈവ
പാരമ്പര്യേണ ലഭ്യതേ
ഏകയായ പരാദേവിയുടെ മന്ത്രസ
ങ്കേതം ഗൂഢമാണ്. അനന്തമായ
നാനാരൂപങ്ങൾ നാനാമന്ത്രക്രമങ്ങളാ

ലുണ്ടാവുന്നതാണ്.സോപാനാവരോഹണരീതിയിൽ ശിവൻ തുടങ്ങി സ്വഗുരു വരെയുള്ള പാരമ്പര്യമനുസരിച്ചാണ് അവ ലഭിക്കുന്നത്.

പാരമ്പര്യവിഹീനാ യേ ജ്ഞാനമാത്രേണ ഗർവ്വിതാഃതേഷാം സമയലോപേന വികുർവ്വന്തി മരീചയഃ അവ കൂടാതെ ആർക്കും നിഗൂഢമായ അവ ലഭിക്കുന്നില്ല.

15. ഷഡ്വിധസ്ത്വം തു ദേവേശി
    കഥയാമി തവാനഘേ
    ഭാവാർത്ഥഃസമ്പ്രദായാർത്ഥോ
    നിഗർഭാർത്ഥശ്ച കൌലികഃ
16. തഥാ സർവ്വരഹസ്യാർത്ഥോ
    മഹാതത്വാർത്ഥ ഏവ ച
    അക്ഷരാർത്ഥോ ച ഭാവാർത്ഥഃ
    കേവലഃപരമേശ്വരി
    ഷഡ്വിധമായ അവയെ ഇനി പറയാം.ഭാവാർത്ഥം, സമ്പ്രദായാർത്ഥം, നിഗർഭാർത്ഥം,കൌലികം, സർവ്വരഹസ്യാർത്ഥം,മഹാതത്വാവർത്ഥം. അക്ഷരാർത്ഥമാണ് ഭാവാർത്ഥം.

,

പഞ്ചദശാക്ഷരങ്ങളുടെ അർത്ഥമാണത്. അക്ഷരാർത്ഥത്തെ പറയാം.

17. യോഗിനീഭിസ്തഥാവീരൈർവീരേന്ദ്രൈഃ സർവ്വദാ പ്രിയേ
ശിവശക്തിസമായോഗാജ്ജനിതോ മന്ത്രരാജകഃ
വിമർശശക്തിയുടെ അംശഭൂതങ്ങളായ ഇഛാജ്ഞാനക്രിയാശക്തികളാണ് ഭാരതി, പൃഥ്വി, രൌദ്രാണി. ആ യോഗിനികൾ ശിവനുമായി നിത്യസംബന്ധഭൂതകളാണ്. പ്രകാശാംശത്തിൽനിന്ന് ഉണ്ടായ വാമാ, ജ്യേഷ്ഠാ, രുദ്ര ബ്രഹ്മവിഷ്ണുരുദ്ര സൃഷ്ടിസ്ഥിതസംഹാരകർത്താക്കളാണ്. വീരേന്ദ്ര സൃഷ്ടിസ്ഥിതിസംഹാരാതീതമായ ശാന്താംബികാത്മാക്കളാണ്. മന്ത്രരാജകം സൌഭാഗ്യവിദ്യാരൂപവും സകലമന്ത്രോത്തമവുമാണ്. ശിവശക്തിസമായോഗത്തിൽനിന്നാണ് അത് ജനിച്ചത്.

18. തന്മയീം പരമാനന്ദനന്ദിതാം
സ്പന്ദരൂപിണീം നിസർഗ്ഗസുന്ദരീം

ദേവീം ജ്ഞാത്വാ സ്വൈരമുപാസതേ ഭാരതി,ബ്രഹ്മം എന്നിങ്ങനെയുള്ള മിഥുനത്രയവാചകം തന്മയി. അത് ബീജത്രയസമഷ്ടിരൂപമായ തുരീയ മന്ത്രവാചകമാണ്. ശിവസാമരസ്യ സ്ഫുരിതമായ ആനന്ദത്താൽ നിർഭ രമായി സ്പന്ദിക്കുന്ന നിസർഗ്ഗസൌ ന്ദര്യമാണ് അത്. 36 തത്വസ്ഫുരണ സ്പന്ദങ്ങളാൽ സ്വയം അഭിവ്യക്ത മാവുന്ന ത്രിപുരസുന്ദരിയെ സ്വാ ത്മാവാൽ അറിയണം. സ്വൈരമായി ഉപാസിക്കണം.

19. ശിവശക്ത്യാഖ്യസംഘട്ടരൂപേ
    ബ്രഹ്മണി ശാശ്വതേ
    തത്പ്രഥാപ്രസരാശ്ലേഷഭുവി
    തൈ്വന്ദ്രോപലക്ഷിതേ
20. ജ്ഞാതൃജ്ഞാനമയാകാരർമനനാന്മന്ത്ര രൂപിണി തേഷാം സമഷ്ടിരൂപേണ പരാശക്തിസ്തു മാതൃകാ
    പ്രകാശവിമർശസാമരസ്യം (സംഘ ട്ടനം) കൊണ്ട് ഉണ്ടാവുന്ന രൂപം ബ്രഹ്മാണി. ബൃഹ് വൃദ്ധൌ എന്ന്

,

ധാതു. ബൃംഹണത്വം കൊണ്ട് ആ
ത്മൈവ ബ്രഹ്മം എന്ന് വൈയാകര
ണോക്തരീത്യാ സർവ്വപ്രാണികളുടെ
ആത്മാവിലും ഇരിക്കുന്നവൾ.
ശാശ്വതയായി ഭൂതഭവിഷ്യകാല
ത്തിലും ഇരിപ്പവൾ. അതിന്റെ
പ്രഥാപ്രസരാശ്ലേഷഭൂമി. തത് എന്ന
പദം പ്രകാശാത്മാ എന്ന് സൂചിതം.
ഗീത(17.23)ഓം തത് സത് ഇതി
നിർദ്ദേശോ ബ്രഹ്മണഃത്രിവിധഃ
സ്മൃതഃ പ്രകാശരൂപമായ ശിവന്റെ
പ്രഥ പ്രസരിക്കുന്നത് വിമർശശക്തി.
അവ 36 തത്വമായി പരിണമിക്കു
ന്നു. ആ പ്രസരണത്തിന്റെ വിശ്രാന്തി
സ്ഥാനം ഭൂമി. ഐന്ദ്രം പരമൈശ്വ
ര്യം. നിത്യം മനനാദികളാൽ
ജ്ഞാനവും ജ്ഞാതാവും ഒന്നാവുന്ന
തന്മയീഭാവത്താൽ സാധകൻ
മന്ത്രദേവതയുമായി തന്മയീഭവിക്കു
ന്നു. സമഷ്ടിരൂപമായ പരാശക്തി .
തന്നെയാണ് സാധകനും എന്ന
അവസ്ഥ വരുന്നു. ബ്രാഹ്മി(ഭാരതി)

,

മുതലായ മാതൃകകളുടെ സൃഷ്ട്യാദി സമഷ്ടിരൂപലക്ഷണത്താൽ ലക്ഷിത പരാശക്തി. പരാ മാതൃകാ, പശ്യന്തീ മദ്ധ്യമാ വൈഖരീരൂപേണ വ്യാപൃതാ .പരയായ വാക്കിന്റെ വ്യാപനം തന്നെയാണ് മറ്റ് വാഗ്രൂപങ്ങളും. ബ്രാഹ്മ്യാദി മാതൃകകളുടെ സമഷ്ടിരൂപലക്ഷണം പശ്യന്തി, മദ്ധ്യമ, വൈഖരി എന്ന് പ്രസരിച്ച പ്രകാശവിമർശസ്വരൂപമായ തുരീയ മന്ത്രമാണ്.

21. മദ്ധ്യബിന്ദുവിസർഗ്ഗാന്തഃസമാസ്ഥാനമയേ പരേ കുടിലാരൂപകേ തസ്യാഃ പ്രതിരൂപേ വിയത്കലേ
മദ്ധ്യബിന്ദുവിസർഗ്ഗാന്തസ്ഥാനമയിയായ ആ പരയുടെ , ആ കുടിലരൂപയുടെ പ്രതിരൂപം വിയത്കല. കാമകലാവിലാസത്തിൽ, ബിന്ദുരഹങ്കാരാത്മാ രവിരേതന്മിഥുന സമരസാകാരഃ കാമ കമനീയതയാ(ശ്ലോ 7) എന്ന് പറയുന്നു. ദഹനേന്ദുവിഗ്രഹയാണ് ബിന്ദു.കാമം,കല ഇവയുടെ

,

മദ്ധ്യത്തിൽ സമസ്ഥാനമുള്ളത്. പര അഹാക്ഷരം. ആദ്യാക്ഷരമായ അ, അന്ത്യാക്ഷരമായ ഹ, ഇവക്ക് വർണ്ണാക്ഷരങ്ങളിൽ പരത്വം. (വർണ്ണങ്ങളുടെ ആദ്യന്തം) അകുലകുലകുണ്ഡലിനിക്ക് കുടിലരൂപം. വിയത് ശബ്ദം ശൂന്യത്തെ കാണിക്കുന്നു.ശൂന്യം വിയത് ബിന്ദു. കല ബിന്ദുദ്വയമാത്രാവതിയായ ഹകാരലിപി. അകാരം ശിവശക്തി സാമരസ്യരൂപം. രണ്ടു ബിന്ദുക്കൾക്കിടയിൽ ആ പരയുടെ പ്രതിരൂപം കുലാകുലാകുണ്ഡലിനിയായി കുടിലയായി വസിക്കുന്നു

22. മദ്ധ്യപ്രാണപ്രഥാരൂപ സ്പന്ദവ്യോമ്നിസ്ഥിതാപുനഃ മദ്ധ്യമേ മന്ത്രപിണ്ഡേ തു തൃതീയേ പിണ്ഡകേ പുനഃ
23. രാഹുകൂടാദ്വയസ്പൂർജ്ജം ചലത്താസംസ്ഥിതസ്യ തു ധർമ്മാധർമ്മസ്യ വാച്യസ്യ വിഷാമൃതമയസ്യ ച

,

24. വാചകാക്ഷരസംയുക്തേഃകഥിതാ
    വിശ്വരൂപിണി തേഷാം സമഷ്ടി
    രൂപേണ പരാശക്തിം തു മാതൃകാ
25. കൂടത്രയാത്മികാം ദേവീം സമഷ്ടി
    വ്യഷ്ടിരൂപിണീം ആദ്യാം ശക്തിം
    ഭാവയന്തോ ഭാവാർത്ഥ ഇതി
    മന്വതേ

    വാഗ്ഭവ,ശക്തികൂടങ്ങളുടെ മദ്ധ്യ
    ത്തിലുള്ള കാമരാജബീജമെന്ന
    ഷഡക്ഷരപിണ്ഡമെന്ന മദ്ധ്യപ്രാണ
    പ്രഥാരൂപസ്പന്ദവ്യോമത്തിൽ
    സ്ഥിതി ചെയ്യുന്നു. മദ്ധ്യപ്രാണൻ
    ഹകാരം. അതിന്റെ പ്രഥ നാനാത്വമാ
    യി പ്രതീതി തോന്നിക്കുന്നു. ഹകാര
    ത്തിന്റെ വിമർശശക്തി കാരണമാണ്
    ഇത്.സ്ഫുടീഭാവത്തിൽ സ്ഫുരിക്കു
    ന്നില്ല. ശ,ഷ,സ,ഹ എന്നീ വർഗ്ഗങ്ങ
    ളുടെ വർഗ്ഗകൂടമാണ് രാഹുകൂടം.
    അതിലെ തൃതീയം സകാരം. അതി
    നുപരിയാണ് സകലവർണ്ണാക്ഷര
    ങ്ങളിലും വെച്ച് അനുത്തമമായ
    ഈ വർണ്ണം സ്ഫുരിക്കുന്നത്.
    (സ്ഫൂർജ്ജമാകുന്നത്). അകാരമാ
    കട്ടെ, സകലവർണ്ണങ്ങളിലും പ്രകാ

ശിക്കുന്ന ശിവമാണ്. സ്ഥൂലഭാവ മെടുത്ത കാമരാജബീജാന്തർഗ്ഗതമായ കകാരലകാരമദ്ധ്യഗതമായ ഹകാരത്തിന് ശക്തിബീജാദിഗതമായ സകാരത്തിന് മുകളിലാണ് സ്ഥാനം. ചലിക്കുക എന്ന ഭാവമുള്ളത് ചലത. അതിലാണ് സംസ്ഥിതമായിരിക്കുന്നത്. ചലത്വം നശ്വരത്വമാണ്. ഈ വിശിഷ്ടക്രിയ സകലപ്രപഞ്ചത്തിനും ധർമ്മാധർമ്മമാണ്. നിർവ്വചനധർമ്മാധർമ്മപദവാച്യത്താൽ ചലനം, അചലം ഇവ ശക്തി,ശിവന്മാരുടെ ധർമ്മാധർമ്മമാണ്. അകാരത്തോട് ഹകാരം ചേരുമ്പോൾ വിദ്യാചക്രതത്വാദി സ്വരൂപിണിയായി വിശ്വരൂപിണിയായി ഭവിക്കുന്നു. മാതൃക എന്നതിന് ഈ സമഷ്ടിരൂപമായ പരാശക്തി എന്നാണ് നിർവ്വചനം. കൂടത്രയാത്മികയാണ്, വാദ്ഭവകാമരാജശക്തികൂടാത്മികയാണ് മാതൃക. പ്രകാശവിമർശസാമരസ്യരൂപയാണ്. സമഷ്ടിരൂപിണി കൂടത്രയാത്മികയായി വ്യഷ്ടിരൂപിണിയായി പരിണമിച്ച

,

താണ്. യോഗിനീഭാവാർത്ഥമാണ് ഇപ്പോൾ പറഞ്ഞത്.

26. സമ്പ്രദായോ മഹാബോധരൂപോ ഗുരുമുഖേ സ്ഥിതഃ
വിശ്വാകാരപ്രഥായാസ്തു ഹത്വം ച യദാശ്രയം

ഇനി പറയുന്നത് സാമ്പ്രദായികാർത്ഥമാണ്. ഗുരു ശിഷ്യന്റെ ചെവിയിൽ ഓതിക്കൊടുക്കുന്നതാണ് സാമ്പ്രദായികം. ദേശം,കാലം മുതലായവയാൽ വിഭജിക്കപ്പെടാത്ത മഹാബോധരൂപമാണ്. അതിന്റെ രൂപം പ്രകാശമാണ്. ഗുരു ശിവനാണ്. സ്വാത്മപ്രകാശപ്രകടനപരനാണ് ഗുരു. സർവ്വജ്ഞോ ഹി ശിവോ വേത്തി സദസച്ചേഷ്ടിതാം നൃണാം തേനാസൌ നാനുഗൃഹ്ണാതി കിഞ്ചിജ്ഞസ്യ ഗുരോർഗിരാ.

27. ശിവശക്ത്യാദ്യയാ മൂലവിദ്യയാ പരമേശ്വരീ ജഗത്കൃത്സ്നം
തയോവ്യാപ്തം ശൃണുഷ്വവഹിതാ പ്രിയേ

ശിവൻ അകാരം ശക്തി ഹകാരം. അതിൽനിന്ന് പ്രഥാരൂപമായി പ്രസ

,

രിച്ച മൂലവിദ്യ ജഗദ്രൂപമായി വ്യാപിച്ചു. ഇതിനെ അവധാനപൂർവ്വം കേട്ടാലും.

28. പഞ്ചഭൂതമയം വിശ്വം തന്മയീ സാ സദാനഘേ തന്മയീ മൂലവിദ്യാ ച തത്തഥാ കഥയാമി തേ.

ആ പരാ പഞ്ചഭൂതമയമായ വിശ്വ തന്മയിയായി. .ആദ്യം ആത്മനിൽനിന്ന് ആകാശമുണ്ടായി. ആകാശത്തിൽനിന്ന് വായു, വായുവിൽനിന്ന് അഗ്നി, അഗ്നിയിൽനിന്ന് ആപസ്സ്, ആപസ്സിൽനിന്ന് പൃഥ്വി.(തൈ ഉ 2.1.1)പ്രകാശാത്മകമായ ശിവനിൽനിന്ന് പഞ്ചഭൂതാത്മകപ്രപഞ്ചം ഉണ്ടായി. വിമർശാത്മികയായ ശക്തിയിൽനിന്ന് വിദ്യാവർണ്ണങ്ങളുടെ ഉൽപ്പത്തിയാണ് സ്ഥിതി എന്ന് അറിയുന്നത്. വർണ്ണഭൂതസൃഷ്ടിപ്രതിപാദനപുരസ്സരമാണ് വിശ്വമയത.

29. ഹകാരാദ് വ്യോമസംഭൂതം കകാരാതു പ്രഭഞ്ജനഃ രേഫാദഗ്നിഃ സകാരാശ്ച ജലതത്വസ്യ സംഭവഃ

30. ലകാരാത് പൃഥിവീ ജാതാ തസ്മാദ് വിശ്വമയീ ച സാ ഗുണാഃപഞ്ചദശാ

,

പ്രോക്താ ഭൂതാനാം തന്മയീ ശിവാഃ ആദ്യം ഹകാരം വ്യോമം. പിന്നെ കകാരം പ്രഭഞ്ജനൻ(വായു) പിന്നീട് രേഫം അഗ്നി. പിന്നെ സകാരം ജലം, അവസാനം ലകാരം പൃഥ്വി. ഇപ്രകാരം പഞ്ചഭൂതാത്മകവും ഹ ക,ര,സ,ലകാരയുക്തവുമായ വിശ്വമയിയായി , ഭവിക്കുന്നു. കാമകലാവിലാസത്തിൽ,അരുണബിന്ദുവിൽനിന്ന് ബ്രഹ്മാങ്കുരമായ രവി വ്യാപ്തമാവുന്നു. അതിൽനിന്ന് ഗഗനസമീരണദഹനഉദകഭൂമിവർണ്ണസംഭൂതി ഉണ്ടാവുന്നു എന്ന് പറയുന്നു. പഞ്ചഭൂതങ്ങളുടെ വ്യാപ്യവ്യാപകഭാവത്താൽ പഞ്ചദശം ഗുണങ്ങൾ സംഭവിക്കുന്നു.പരമമംഗലാത്മികയും ശോകമോഹമയമായ സംസാരജീവിതത്തിൽനിന്ന് പരമാദ്വൈതപ്രഥ നൽകി സംരക്ഷിക്കുന്നവളുമാണ് വർണ്ണാത്മികയായ വിദ്യ.

31. യസ്യ യസ്യ പദാർത്ഥസ്യ യായാ ശക്തിരുദീയതാ യായാ സർവ്വേശ്വരീ ദേവീ സ സ സർവ്വോ മഹേശ്വരഃ ലോകത്തിൽ ഏതേതു പദാർത്ഥങ്ങ

'

ളിൽ ഈ കഴിവ് ഇരിക്കുന്നുവോ, അവയെയെല്ലാം ശക്തി എന്ന് വിളിക്കുന്നു. സകലപദാർത്ഥങ്ങളിലും ,ശിവാദിക്ഷിതിപര്യന്തം സർവ്വേശ്വരിയായ ദേവി നിയാമകശക്തിയായി ഇരിക്കുന്നു. അവയെല്ലാം പരമേശ്വരന്റെ പരിണാമരൂപങ്ങളാണ്.

32. വ്യാപ്താ പഞ്ചദശാർണ്ണൈഃസാ വിദ്യാ ഭൂതഗുണാത്മികാ പഞ്ചഭിശ്ച തഥാ ഷഡ്ഭിശ്ചതുർഭിരപി ചാക്ഷരൈഃ

പഞ്ചവർഗ്ഗങ്ങളായി വിഭജിച്ച അക്ഷരവർണ്ണങ്ങളിലും, കാമരാജബീജാവയവമായ ആറക്ഷരത്തിലും ശക്തിബീജാവയവത്തിലെ നാലക്ഷരത്തിലും അക്ഷരമായി (ക്ഷരമില്ലാതെ നിത്യമായി) ഇരിക്കുന്നു. പഞ്ചദശാർണ്ണമായി വ്യാപ്തമായിരിക്കയാൽ ഭൂതഗുണാത്മിക എന്ന് വിളിക്കുന്നു.

33. സ്വരവ്യഞ്ജനഭേദേന സപ്തത്രിംശദ് പ്രഭേദിനീ സപ്തത്രിംശദ് പ്രഭേദേന ഷഡ്ത്രിംശത്വരൂപിണീ

34. തത്വാതീതസ്വഭാവാ ച വിദ്യൈഷാ
ഭാഷ്യതേ സദാ പൃഥിവ്യാദിഷു
ഭൂതേഷു വ്യാപകംചോത്തരോത്തരം
35. ഭൂതം ത്വധസ്തനം വ്യാപ്യം
തദ്ഗുണാ വ്യാപകാശ്രയാഃ
വ്യാപ്യേഷ്വവസ്ഥിതാ ദേവീ
സ്ഥൂലസൂക്ഷ്മവിഭേദതാഃ
ഉത്തരോത്തരം വ്യാപകം അധിക
വൃത്തി. താഴേക്ക് വ്യാപിക്കുന്നത്
ന്യൂനവൃത്തി. ആകാശം അധികവൃ
ത്തിയാണ്. മറ്റ് നാലും ന്യൂനവൃ
ത്തിയും. വ്യാപകഗുണം വ്യാപ്യ
ത്തിലും കാണും.സൂക്ഷ്മം ന്യൂനവൃ
ത്തിയാണ് വ്യാപ്യമാണ്. സ്ഥൂലം
വ്യാപകമാണ്. സ്ഥൂലത്തിൽ
സൂക്ഷ്മത്തിന്റെ ഗുണം ഉണ്ട്. ഏതേ
തു ഭൂതഗുണം ഏതേതു ഭൂതത്തിലാ
ണുള്ളത്. ഏതേത് അക്ഷരവർണ്ണ
ത്തിൽ ഏതേത് ഭൂതഗുണമാണ്
ഉള്ളത്.
36. തസ്മാദ്വോമഗുണഃശബ്ദോ
വായ്വാദീനവ്യാപ്യ സംസ്ഥിതഃ
വ്യോമബീജൈസ്തു വിദ്യാസൈ്ഥ-
ർലക്ഷയേശ്ശബ്ദപഞ്ചകം

,

വ്യോമം വായ്വാദിസകലത്തിലും വ്യാപിച്ചിരിക്കുന്നുണ്ട്. വ്യോമബീജ ത്തിലാണ് ശബ്ദപഞ്ചകം ഇരിക്കുന്ന ത് . പഞ്ചഭൂതത്തിലുമുള്ള ശബ്ദം വ്യോമത്തിലാണ് സ്ഥിതി ചെയ്യുന്ന ത്. വ്യോമവാചകം ഹകാരപഞ്ച കം. വ്യോമത്തിന്റെ ഗുണമാണ് ശബ്ദപഞ്ചകം.

37. തേഷാം കാരണരൂപേണ സ്ഥിതം ധ്വനിമയം പരം ഭവേദ് ഗുണവതാം ബീജം ഗുണാനാമപി വാചകം ആ ശബ്ദങ്ങളുടെ കാരണരൂപമായി സ്ഥി തി ചെയ്യുന്നത് ധ്വനി, നാദമാണ്. ഹകാരാദിവർണ്ണങ്ങൾ ആകാശാദിഭൂ തവാചകമാണ്. ഗുണത്തിന്റേയും ഗുണമായി, ആകാശാദി പഞ്ചഭൂതം ത്തിനും ബീജമായി ധ്വനിയെ പറ യുന്നു. ഗുണങ്ങളോടുകൂടിയ ആകാ ശാദിപഞ്ചഭൂതത്തിനും ബീജമാണ് ധ്വനി.

38. കാര്യകാരണഭാവേന തയോരൈക്യം വിവക്ഷയാ മഹാമായാത്രയേണാപി കാരണേന ച ബിന്ദുനാ

39. വായ്വഗ്നിജലഭൂമീനാം സ്പർശാനാം ച ചതുഷ്ടയം ഉത്പന്നം ഭാവയേത് ദേവീ സ്ഥൂലസൂക്ഷ്മവിഭേദതാഃ ഗുണി കാരണം, ഗുണം കാര്യം. കാര്യകാരണങ്ങളുടെ അഭേദത്താൽ ഗുണിശബ്ദം ഗുണത്തിനുംയോജിക്കും. അതിനാൽ അവയുടെ ഐക്യം വിവക്ഷിതം. മഹാമായ ഈകാരം. അതിന്റെ ത്രയം മൂന്ന്.ബീജത്രയശിഖരത്തിൽ വർത്തിക്കുന്ന ഓങ്കാരത്തിന്റെ ബിന്ദുദ്വയവും ഹാർദ്ധമാത്രയും കൂടി മൂന്ന്.അവയുടെ കാരണവും ബിന്ദുവാണ്. വായു, അഗ്നി, ജലം,പൃഥ്വി ഇവയെ തൊടുമ്പോൾ അത് നാലുവിധമായി പരിണമിക്കുന്നു..പൃഥ്വി,ജലം,തേജസ്സ് ഇവയിൽ സൂക്ഷ്മമായും വായു, ആകാശം ഇവയിൽ സ്ഥൂലമായും (വ്യക്തം)ശബ്ദം ഇരിക്കുന്നു. വായുമണ്ഡലം ഷഡ്ബിന്ദുലാഞ്ചിത വൃത്താത്മകമാണ്. കണ്ഠാദിതാലുപര്യന്തം വൃത്തം ഷഡ്ബിന്ദുലാഞ്ചിതം ധൂമ്രം. ഈ വായുമണ്ഡലചക്രത്തിൽനിന്ന് സമഷ്ടിബിന്ദുരൂപമായ

,

ഈകാരത്രയത്തിൽനിന്ന് സ്പർശ ചതുഷ്ടയം ഉത്ഭവിക്കുന്നു. വായു ചക്രത്തിൽ വായുഗുണമായ സ്പർശചതുഷ്ടയമെന്നപോലെ തേജചക്രത്തിൽ രൂപത്രയം ഉത്ഭവിക്കുന്നു.

40. രൂപാണാം ത്രിതയം തദ്വത് ത്രിഭി
രേഫൈർവിഭാവിതം പ്രധാനം
തേജസോ ബീജം തദീബീജേന ഹി
ജന്യതേ

രൂപമുള്ളത് വഹ്നി, വാരി,ഭൂമി. ഇത് മൂന്നും രകാരത്തിൽ (വഹ്നി) ഉണ്ടാവുന്നു. മൂന്നിലും രൂപമുണ്ടെങ്കിലും വായു,ആകാശം ഇവയുടെ അഭാവത്താൽ അഗ്നിക്കാണ് പ്രാധാന്യം. തേജസബീജത്തിൽനിന്നാണ് മറ്റു രണ്ടും ജനിക്കുന്നത്.

41. വിദ്യാസ്ഥൈശ്ചന്ദ്രബീജൈസ്തു
സ്ഥൂലഃസൂക്ഷ്മോ രസഃ സ്മൃതഃ
സംബന്ധോ വിദിതോ ലോകേ
രസസ്യാപ്യമൃതസ്യ ച

വിദ്യാബീജസ്ഥമായ ചന്ദ്രബീജം സകാരം. ജലം .സ്ഥൂലമായ രസവും സൂക്ഷ്മമായ രസവും അതിലാണിരിക്കുന്നത്.സ്മൃതി അഥവാ

,

ഓർമ്മയിലും ഭാവനയിലുമുള്ള രസാനുഭൂതിയും വ്യാപകശീലത്വവും അതിലുണ്ട് രസത്തിന് അമൃതരസമെന്ന് ലോകത്തിൽ പറയപ്പെടടുന്നു.ജലം നിറഞ്ഞ സമുദ്രത്തിലാണ് അമൃതമെന്ന് പുരാണപ്രസിദ്ധമാണ്. എല്ലാ അമൃതരസാനുഭവവും വിദ്യാബീജമായ ചന്ദ്രബീജമായ സകാരത്തിലുണ്ട്. ജലതത്വം സ്ഥൂലം. അതിലെ അമൃതരസം സൂക്ഷ്മമായ സാരം. സലിലാമൃതപൃഥ്യന്തരത്തിൽ ത്രിധാ ഇരിക്കുന്ന വിദ്യാരസം സകാരത്തിലാണ്. രസത്രയത്തിനു ശേഷം പൃഥ്വീഗുണമായ ഗന്ധം.

42. വസുന്ധരാഗുണോഗന്ധസ്തല്ലിപിഗ്ഗന്ധ
വാചികാ ഭുവനത്രയസംബന്ധാത്
ത്രിധാത്വം തു മഹേശ്വരി
വസുന്ധരയുടെ ഗുണം ഗന്ധം. അതിന്റെ ലിപി ലകാരം.ഗന്ധവാചിക ഗന്ധത്തിന്റെ പരിഭാഷണകരി. ഭുവനത്രയസംബന്ധം കൊണ്ടാണ് അതിന് ത്രിധാത്വം സംഭവിക്കുന്നത്.

43. അശുദ്ധശുദ്ധമിശ്രാണാം
പ്രമാതൄണാം പരം വപുഃ

,

ക്രോധീശത്രിതയേർനാഥ
വിദ്യാസ്ഥേന പ്രകാശ്യതേ
മൂന്നുതരം പ്രമാതൃക്കളുണ്ട്.
അശുദ്ധ,ശുദ്ധ,മിശ്രം. ശുദ്ധമെന്നത്
ശിവോഹം എന്ന് അനുഭവമുണ്ടായ
കൂട്ടരാണ്. അശുദ്ധം എന്നത് പശു
പ്രായരാണ്. ഇതുരണ്ടും കലർന്ന
താണ് മിശ്രം. ഇവരുടെ മൂന്നുവിധ
മായ ഈ സ്വഭാവം അനുസരിച്ചാ
ണ് ശിവകാരുണ്യം അവരിലേക്ക്
പ്രവഹിച്ച് വിദ്യ ലഭിക്കുന്നത്.

44. ശ്രീകണ്ഠദശകം തദ്വദവ്യക്തസ്യ ഹി
വാചകം പ്രാണരൂപേഃസ്ഥിതോ
ദേവീ തദ്വദേകാദശഃ പരേ
ഹൃല്ലേഖാത്രയവർജ്ജിതമായ ഹകാ
രാദിദ്വാദശാക്ഷരോപരിഗതമായ
അകാരങ്ങളുടെ മദ്ധ്യേ ശ്രീകണ്ഠദശ
കം.ശ്രീകണ്ഠ ഉകാരം. അതിന്റെ
ദശകം. അവ്യക്തമായ ജീവൻ അനാ
ദിമലസംഛരിന്നതയാൽ സ്വശിവത്വം
മറന്ന് ഇന്ദ്രിയാദി ജഡവർഗ്ഗങ്ങളിൽ
പതിച്ച് കിടക്കുന്നു. അകാരഃ സർവ്വ
വർണ്ണാഗ്രഃപ്രകാസഃപരമഃശിവഃപരമ
ശിവാംശമായ ജീവനെ ശ്രീകണ്ഠ

,

വാചകം കൊണ്ട് ലക്ഷ്യമാക്കുന്നു. ജീവനിൽ നിന്ന് ഏകാദശരൂപമായി ശ്രീകണ്ഠരൂപമുണ്ടാവുന്നു.അവയാണ് പ്രാണരൂപങ്ങൾ.പ്രാണനാണ് ജീവന്റെ ആധാരം.ശ്രീകണ്ഠനെന്നത് പുരുഷവാചകം, വിശ്വത്തെ പൂരിപ്പിക്കുന്ന പരമശിവനാണ് പുരുഷൻ. ഏകനായ പുരുഷൻ ബഹുധാ പരിണമിക്കുന്നു.

45. ഏക സന്നേവ പുരുഷോ ബഹുധാ ജായതേ ഹി സഃ
രുദ്രേശ്വരസദേശാഖ്യാ ദേവതാ മിതവിഗ്രഹഃ

46. ബിന്ദുത്രയേണ കഥിതാ അമിതാമിതവിഗ്രഹാഃശാന്തിശക്തീശ്ച ശംഭുശ്ച നാദത്രിതയബോധനാഃ
ഏകം ശിവൻ, രണ്ട് ജീവനും പ്രാണനും. ഏകമായ പുരുഷൻ രണ്ടും പലതുമായി മാറുന്നു. പുരുരൂപമെടുക്കുന്നു. ഏക ഏവ ഹി ഭൂതാത്മാ ഭൂതേ ഭൂതേ വ്യവസ്ഥിതഃഏകധാ ബഹുധാ ചൈവ ദൃശ്യതേ ജലചന്ദ്രവത് ഇപ്രകാരമാണ് പല ശ്രീകണ്ഠന്മാ

,

രുണ്ടെന്ന തോന്നലുണ്ടാവുന്നത് അക്ഷരങ്ങളുടെ വാസന പറഞ്ഞതു പോലെ ബിന്ദു, നാദാദികളുടെ വാസന പറയുന്നു.. രുദ്രൻ തേജസ്തത്വാധിപതി. പുരുഷൻ മുതൽ മായ വരെ തേജസ്തത്വം. ശുദ്ധവിദ്യേശ്വരസദാശിവൻ വായുതത്വം.രുദ്രേശവരസദേശാഖ്യമായ രൂപം മിതവിഗ്രഹമാണ്, പരിഛിന്നരൂപമാണ് ഉൽപ്പത്തിയും നാശവുമുള്ളതാണ്. ബിന്ദുത്രയം ത്രിബീജശിഖരവർത്തി കാമകലോർദ്ധ്വഗതമായ ബിന്ദുത്രയം. ശാന്തി, ശക്തി, ശംഭു എന്ന മൂന്ന് നാദത്രയ ബോധനം ചെയ്യുന്ന അമിതാമിത വിഗ്രഹം.ശാന്തി അവ്യക്തധ്വനിലക്ഷണമുള്ള നാദാഖിലവും ലയം പ്രാപിക്കുന്ന ബ്രഹ്മരന്ധ്രാവസാന ഭൂമി.ഊർദ്ധ്വശക്തികളുടെ പ്രശാന്ത സ്ഥാനഭൂമി.ബ്രഹ്മരന്ധ്രത്തിൽ ലയിക്കുന്നതാണ് അവ്യക്തധ്വനിലക്ഷണം. അമിതാമിതവിഗ്രഹമെന്നതിനാൽ അനന്തവും അപരിഛിന്നവുമായ രൂപം. വാഗ്ഭവബീജോപരിയുള്ള

,

ബിന്ദുവിന്റെ ഉപരിയുള്ള നാദമാണ് ശാന്തി തരുന്നത്. കാമരാജബീജോപരിയുള്ള നാദമാണ് ശക്തി. താർത്തീയബീജശിഖരവർത്തിനിയായ നാദം ശംഭു.

47. വാഗുരാമൂലവലയേ സൂത്രാധ്യാഃ
കവലീകൃതാഃ തഥാ മന്ത്രാഃ
സമസ്താശ്ച വിദ്യായാമത്ര
സംസ്ഥിതാഃ

വാഗുരാ എന്നാൽ മൃഗബന്ധനി. മത്സ്യഗ്രഹണഹേതുജാലം പ്രാണിഗ്രഹണസാമാന്യം കൊണ്ട് അർത്ഥമാക്കുന്നു. മൃഗബന്ധിനിക്ക് മൂലവലയമില്ല. രജ്ജുനിർമ്മിതമായ സൂത്രാധ്യാ എന്നത് ചേരുന്നു സൂത്രാണി തന്തുക്കൾ.വലയുടെ ചുറ്റും ആയസഗുളികാപ്രായം (കവലീകൃതം) വെക്കുന്നു.ലോഹമയമായ വലയത്തിൽ,ജാലാവയവത്തിൽ,തന്തു്കളുടെ മൂലം കവലീകൃതമായിരിക്കുന്നതുപോലെ, സമസ്തമന്ത്രങ്ങളുടേയും മൂലഭൂതം വൈഖരിയാണ്. വിദ്യകളെല്ലാം അവിടെ വിശ്രാന്തി

പ്രാപിക്കുന്നു.സമസ്തമന്ത്രങ്ങളും അതിലിരിക്കുന്നു..

48. ഗുരുക്രമേണ സംപ്രാപ്തഃ
സമ്പ്രദായാർത്ഥ ഈരിതഃ
നിഗർഭേപി മഹാദേവി
ശിവഗുർവ്വാത്മഗോചരഃ
സ്വഗുരുപാരമ്പര്യക്രമത്തിൽ വിദ്യ ലഭിക്കുന്നതിനെ സമ്പ്രദായാർത്ഥ മെന്ന് പറയുന്നു. വാക്കിനും മന സ്സിനും അഗോചരമായ ശിവഗുരു വിനെ സ്വന്തം ആത്മാവിൽത്തന്നെ സാക്ഷാത്കരിക്കുന്നത് നിഗർഭാ ർത്ഥം. ശിവാത്മൈക്യാനുസന്ധാനം കൊണ്ട് ഈ അനുഭൂതി ലഭിക്കു ന്നു.

49. തത്പ്രകാരം ച ദേവേശി
ദിങ്മാത്രേണ വദാമി തേ
ശിവഗുർവ്വാത്മനാമൈക്യാനുസന്ധാ
നം തദാത്മകം

50. നിഷ്കലത്വം ശിവേ ബുദ്ധ്വാ
തദ്രൂപത്വം ഗുരോരപി
തന്നിരീക്ഷണസാമർത്ഥ്യാദാത്മനശ്ച
ശിവാത്മകം

,

51. ഭാവയേദ് ഭക്തിനമ്രഃ സൻ
ശങ്കോന്മേഷാകലങ്കിതഃകൌലികം
കഥയിഷ്യാമി ചക്രദേവതയോരപി.
52. വിദ്യാഗുർവ്വാത്മനാമൈക്യം
തദ്പ്രകാരപ്രദർശ്യതേ
ലകാരേശ്ചതുരസ്രാണി
വൃത്തത്രിതയസംയുതം
53. സരോരുഹദ്വയം
ശാക്തേരഗ്നിഷോമാത്മകം പ്രിയേ
ഹൃല്ലേഖാത്രയസംഭൂതൈരക്ഷരൈർന
വസംഖ്യകൈഃ
54. ബിന്ദുത്രയയുതൈർജാതം
നവയോന്യാത്മകം പ്രിയേ
മണ്ഡലത്രയയുക്തം തു ചക്രം
ശക്ത്യനലാത്മകം
അതിന്റെ പ്രകാരം പറയുന്നു. കല
കളില്ലാത്തത് നിഷ്കലത്വം നിരവയ
വത്വം. നിഷ്കലമായശുദ്ധരൂപം
സ്വാത്മാവാൽ ദർശിക്കുന്നതിന്
ഗുരുവിന്റെ രൂപത്തെ ശിവനെന്നു
തന്നെ വിചാരിച്ച് ധ്യാനിക്കണം.
ഗുരുത്വം കൊണ്ടാണ് ശിവാത്മകത്വം
ലഭിക്കുന്നത്. ശിഷ്യൻ ഗുരുവിനെ
നിരീക്ഷിക്കണം. ആ അദ്വൈതചി

ദാംബുവിൽ ശിഷ്യനും ലീനമായി ത്തീരുന്നു.നിഖിലപാശങ്ങളിൽനിന്നും മുക്തി നേടുന്നതിന് ഗുരുനിരീക്ഷ ണം, ശുശ്രൂഷണം ഇവ വേണം. സ്വാത്മനിരീക്ഷണസാമർത്ഥ്യമുള്ള ശിഷ്യൻ വിശുദ്ധനായി ശിവാത്മ കത്വം പ്രാപിക്കുന്നു. ശങ്ക, സങ്കോ ചം,സംസാരാഭിമുഖ്യം അഹങ്കാരം ഇവയെല്ലാം ഉപേക്ഷിച്ച് സ്വയം സ്വാത്മാവുതന്നെ ശിവനെന്ന് സാ ക്ഷാത്കരിക്കുന്നു. സ്ഫടികസമീപം ചെമ്പരത്തിപ്പൂവു വെച്ചാൽ ചുവ പ്പുനിറം തോന്നുമെന്നല്ലാതെ അത് സ്ഫടികത്തെ ബാധിക്കുന്നില്ല. അതു പോലെ ശിഷ്യനും ശിവമായി , സം സാരജീവിതത്തിലിരുന്നാലും കൂടി സ്ഫടികസമമമായി വിളങ്ങുന്നു. ഇനി ക്രമപ്രാപ്തമായ കൌലികാ ർത്ഥം പറയാം. ചക്രദേവത, ഗുരു, വിദ്യ,സാധകൻ ഇവരുടെ ഐക്യാ നുസന്ധാനമാണ് കൌലികാർത്ഥം. അതിന്റെ പ്രകാരം പറയുന്നു. ആദ്യം വിദ്യാചക്രവുമായി ഐക്യം പറയാം. വിദ്യാബീജത്രയത്തിലാണ്

ലകാരം. ഭൂഗൃഹങ്ങൾ ചതുരസ്ര ങ്ങളാണ്. സുശോഭനമായ പീതവ ർണ്ണമുള്ള പൃഥ്വീമണ്ഡലമാണ്. ഭൂത തത്വമായ ലകാരത്താൽ ചതുരസ്ര ത്രയം ജാതമാവുന്നു. ശിവൻ ഹകാ രം,ശക്തി സകാരം. വിദ്യാബീജത്ര യത്തിൽ ഹംസം ഇരിക്കുന്നു. ചതു രസ്രാന്തരേണ ഒരു വൃത്തം അതിന കത്ത് ഷോഡശദളമായ സോമാത്മക പത്മം. അതിനകത്ത് രണ്ടാമത്തെ വൃത്തം. അതിലാണ് അഗ്ന്യാത്മകമാ യ അഷ്ടദളപത്മം.അതിനകത്ത് മൂ ന്നാം വൃത്തം. ഇപ്രകാരം വൃത്ത ത്രയസംയുതം അഗ്നിഷോമാത്മകം പത്മദ്വയം. പത്മലാഞ്ചിതവൃത്ത രൂപത്വം കൊണ്ട് ജലതത്വവും പറഞ്ഞു. സകാരത്തിൽ (ജലം) വൃത്തത്രയസംയുതമായ പത്മദ്വയം ജനിക്കുന്നു.ബീജത്രയശിഖരഗതമായ ഹൃല്ലേഖാത്രയത്തിൽ ഹകാരരേഫാ ഖ്യബിന്ദുത്രയയുതമായി നവസംഖ്യാ ത്മകമായി, നവയോനിചക്രം ജനി ക്കുന്നു.പത്മദ്വയശേഷം ചതുർദ്ദശാര, ദശാരങ്ങളായ മൂന്ന് ചക്രം .

,

ശക്തിയും അനലനും ത്രിഭിർനി
ഷ്പന്നത്വം കൊണ്ട് ചതുർദ്ദശാരാദി
ചക്രത്രയം വ്യോമബീജമായ ഹകാര
ത്തോടുകൂടി, (ഹൃല്ലേഖാത്രയത്തിൽ
ഹകാരത്രയം) ജനിപ്പിക്കുന്നു. അശു
ദ്ധം. ശുദ്ധം, മിശ്രം എന്ന് മൂന്നുവി
ധം പ്രസ്താരം ചെയ്യപ്പെടുന്നു
.ജ്ഞാനദീപവിമർശിനിയിൽ,
ഒഢ്യാണപീഠമദ്ധ്യേ കദംബവനാന്തഃ
ശ്രീമച്ചതുഷ്പാദകേ ലം പൃഥിവ്യാ
ധിപതയേ ബ്രഹ്മണേ നമഃ
വം അപാമധിപതയേ വിഷ്ണവേ
നമഃ  രം തേജോധിപതയേ രുദ്രായ
നമഃ യം വായ്വധിപതയേ
ഈശ്വരായ നമഃ ആകാശാധിപതയേ
പഞ്ചവക്ത്രസദാശിവമഹാപ്രേതാസ
നായ നമഃ ഇപ്രകാരം ശ്രീമഞ്ചാകാ
രമായ സദാശിവനെ അർച്ചിക്കുവാ
നാണ് പറയുന്നത്. മന്ത്രാത്മകമായ
സൌഭാഗ്യവിദ്യ ഇതാണ് അനുശാ
സിക്കുന്നത്.

55. വ്യോമബീജത്രയേണൈവ
പ്രമാതൃത്രിതയാന്വിതം

,

ഇച്ഛാജ്ഞാനക്രിയാരൂപമാദനത്രയ
സംയുതം.

56. സദാശിവാസനം ദേവീ
മഹാബിന്ദുമയം പരം ഇത്ഥം
മന്ത്രാത്മകം ചക്രം ദേവതായാഃ
പരം വപുഃ
മൂന്നുവിധം പ്രമാതൃക്കൾ, വ്യോമ
ബീജത്രയം, ഇച്ഛാജ്ഞാനക്രിയാ
ശക്തി മൂന്നുവിധം, പ്രമാദനത്രയം,
ഇവയോടു കൂടിയതും മഹാബിന്ദു
മയവും പരവുമായ സദാശിവാസ
നം മന്ത്രാത്മകചക്രദേവതയുടെ പര
മരൂപമാണ്. ശ്രീചക്രം ദേവതയുടെ
പരമരൂപമാണ്. ത്രികോണാദിഭൂപു
രാ ന്തമായ എല്ലാ ആവരണദേവ
തകളും ദേവതയുടെ അംഗങ്ങൾ
(അവയവം) തന്നെയാണ്. പരമതേ
ജസ്സായ ഈ ശ്രീചക്രശരീരത്തിൽനി
ന്ന് ശക്തിനികരം സമുദ്രത്തിൽ
ഊർമ്മികളെപ്പോലെ സ്ഫുരിക്കുക
യാണ്.

57. ഏകാദശാധികശതദേവതാത്മതയാ
പുനഃ ഗണേശത്വം മഹാദേവ്യാഃ
സസോമരവിപാവകൈഃ

,

58. ഇഛരാജ്ഞാനക്രിയാഭിശ്ചഗുണത്രയയു തൈഃപുനഃഗ്രഹരൂപാ ച സാ ദേവീ ജ്ഞാനകർമ്മേന്ദ്രിയൈരപി കാമേശ്വര്യാദി തിസ്രം, കാമേശ്വരകാമേശ്വരിമാരുടെ ആയുധദേവതകൾ, അഷ്ടകോണത്തിൽ വശിന്യാദികൾ, അഷ്ടകോണാന്തരാളത്തിൽ ഷഡംഗദേവതകൾ, അന്തർദ്ദശാരത്തിൽ സർവ്വജ്ഞാദ്യകളായ 10, രണ്ടാമത്തെ ദശാരത്തിൽ സർവ്വസിദ്ധിപ്രദ മുതലായ 10, ചതുർദ്ദശാരത്തിൽ സർവ്വസംക്ഷോഭിണി മുതലായ 14,അഷ്ടദലത്തിൽ അനംഗകുസുമാ മുതലായവർ, ഷോഡശദലത്തിൽ കാമാകർഷിണി മുയലായ 16, അകത്തെ ചതുരസ്രത്തിൽ മുദ്രാദേവതമാർ 10, മദ്ധ്യചതുരസ്രത്തിൽ ബ്രാഹ്മി മുതലായ 8, ബാഹ്യചതുരസ്രത്തിൽ അണിമാദി 10. ഇപ്രകാരം ഏകാദശോത്തരശതം ദേവതാരൂപങ്ങളെ ജനിപ്പിക്കുന്നവളും അവരുടെയെല്ലാം രൂപമുള്ളവളുമായ ശ്രീചക്രരൂപിണിയായ ദേവത എന്ന് അർത്ഥം.

ദേവത,ഗുരു,വിദ്യ,ചക്രം,ശിഷ്യനെന്നി

,

വരുടെ ഏകത്വത്തിനാണ്. ഇതെല്ലാം ഗണേശത്വത്തിലുണ്ട്. കാകാക്ഷിന്യായാനുസൃതമാണ് ഗണേശത്വം പറഞ്ഞത്. മേൽപ്പറഞ്ഞ ശ്രീചക്രസ്ഥിതമായ അനേകം ദേവതമാരെ ഗണമായി കരുതണം. ഈ ദേവതാസമൂഹഗണം മഹാദേവിയുടെ രവി, ചന്ദ്ര, അഗ്നിസമമായ ത്രിനേത്രത്തിൽ ഇരിക്കുന്നു. ഇഛ ശിരസ്സിലും ജ്ഞാനം അതിനുതാഴെയും ക്രിയ പാദത്തിലുമിരിക്കുന്നു.

59. തദർത്ഥേരേവ ദേവേശി
കരണൈരാന്തരൈഃപുനഃപ്രകൃത്യാ ച
ഗുണേനാപി പുംസ്ത്വബന്ധേന
ചാത്മനാ

60. നക്ഷത്രവിഗ്രഹാ ജാതാ
യോഗിനീത്വമഥോച്യതേ
ത്വഗാദിധാതുനാഥാഭിഡാകിന്യാദിഭിര
പ്യസൌ

61. വർഗ്ഗാഷ്ടകനിവിഷ്ടാഭിര്യോഗിനീഭിശ്ച
സംയുതാ യോഗിനീരൂപമാസ്ഥായ
രാജതേ വിശ്വവിഗ്രഹാ
ജ്ഞാനേന്ദ്രിയങ്ങൾ ശ്രോത്രം,ത്വക്ക്,
ചക്ഷു,ജിഹ്വ, ഘ്രാണം എന്നീ

ബോധകരണങ്ങളാണ്. കർമ്മേന്ദ്രിയ ങ്ങൾ വാക്ക്,പാണി, പായു,പാദം, ഉപസ്ഥം .ശബ്ദം,സ്പർശം, രൂപം, രസന,ഗന്ധം, വചനം,ആദാനം, ഗമ നം, വിസർഗ്ഗം,ആനന്ദം ഇവയും മനസ്സ്,ബുദ്ധി, അഹങ്കാരം ,ചിത്തം ഇവയും നമ്മുടെ പ്രകൃതിയാണ്. ഗുണസാമ്യം അവ്യക്തമാണ്. ഗുണ മാണ് സുഖദുഃഖമോഹാദികളുടെ മൂലം. ആത്മാവ് പുരുഷതത്വമായ തു കൊണ്ട് പുംസ്ത്വബന്ധവും പ്രകൃത്യാ ഉണ്ട്.സ്വേച്ഛാ വിഗ്രഹം ധരിക്കുന്ന ദേവി 27 നക്ഷത്രവിഗ്ര ഹയായും കാണപ്പെടുന്നു.

ത്വക്ക്,മാസം,സ്നായു, രക്തം, മജ്ജ, മേദസ്സ്,ശുക്ലം മുതലായ സപ്തധാതു ക്കളിലാണ് ഢാകിനി,രാകിനി, ലാകി നി, കാകിനി,സാകിനി,ഹാകിനി മുതലായവരുടെ അധിഷ്ഠാനം. വർഗ്ഗം അ.ക.ച,ട.ത.പ.യ,ശ.ഈ വർഗ്ഗാഷ്ടകത്തിലാണ് ബ്രഹ്മാണി മുതലായവരുടെ അധിഷ്ഠാനം. ചതുശ്ശതിയിൽ വർണ്ണാനുക്രമയോ ഗേന യസ്യാം മാതൃവഷ്ടകം സ്ഥിതം

എന്ന് പറയുന്നുണ്ട്.ഷഡാധാരത്തി ലാണ് ഡാകിന്യാദി. മാതൃകകൾ സ്ഥൂലരൂപമായി ത്വഗാദികളിൽ വ്യാപിക്കുമ്പോൾ യോഗിനി പ്രകട മാകുന്നു. ബ്രാഹ്മി മുതലായവരെ ത്വക്ക് മുതലായ ധാതുക്കളിലാണ് സേവിക്കേണ്ടത്. വിശ്വവിഗ്രഹയായ ദേവി സർവ്വസമഷ്ടിരൂപം കൊണ്ട്, അതാത് യോഗിനീരൂപമെടുത്ത് വിഹരിക്കുന്നു.

62. പ്രാണാപാനൌ സമാനശ്ചോദാന
വ്യാനൌ തഥാ പുനഃ
നാഗഃകൂർമ്മോഥ കുകരോ
ദേവദത്തോ ധനഞ്ജയഃ

63. ജീവാത്മാ പരമാത്മാ ചേത്യേതൈ
രാശിസ്വരൂപിണി
അകഥാദിത്രിപംക്ത്യാത്മതാർത്തീയാ
ദിക്രമേണ സാ

64. ഗണേശോഭൂന്മഹാവിദ്യാ
പരാവാഗാദി വാങ്മയീ
ബീജബിന്ദുധ്വനീനാം ച ത്രികൂടേഷു
ഗ്രഹാത്മികാ

65. ഹൃല്ലേഖാത്രയസംഭൂതൈസ്ഥിതംവൈ
സ്തഥാക്ഷരൈഃ

,

അന്യൈദ്വാദശഭിർവർണ്ണൈരേഷാ നക്ഷത്രരൂപിണി
വിദ്യ പര,പശ്യന്തി,മദ്ധ്യമാ, വൈഖരീരൂപമാണ്. അകഥ എന്ന് പംക്തിയായിട്ടാണ് ആത്മതാർത്തീയക്രമം. സ്വരം 16, കാ മുതൽ 16, യ മുതൽ സാന്തം ഷോഡശം. അകഥാദിവർണ്ണാത്മകത്വം താർത്തീയാദി, കാമരാജാദി, വാഗ്ഭവാദിക്രമേണ (അകാരാദ് പംക്തിത്രയം താർത്തീയം, കകാരാദി കാമരാജം, യകാരാദി വാഗ്ഭവം എന്ന ക്രമം) ഈ പംക്തികളാണ് ഗണങ്ങൾ. ചതുർവ്വിധമാതൃകാ മയത്വത്താൽ ,അകഥാദി, വൈഖര്യാദി വർഗ്ഗഗണത്രയബീജം ഉള്ള മഹാവിദ്യക്ക് ഗണേശനാണ് (ഗണപതി) അധീശൻ. കൂടത്രയം അക്ഷരപിണ്ഡങ്ങളാണ്. ബീജബിന്ദുധ്വനികളിൽ ബീജം ഈകാരാക്ഷരജാതം. ബിന്ദു ലക്ഷണം. ധ്വനി നാദം. ബീജബിന്ദുധ്വനികളുടെ പ്രയോഗം ഛന്ദസത്തിലാണ്. കൂടത്രയബീജം 3, ബിന്ദു 3,നാദം 3 ഇങ്ങനെ ത്രികൂടത്തിൽ വിദ്യ ഗ്രഹിക്കപ്പെടുന്നു. ബീജത്രയ

ശിഖരവതിയായി, ഹൃല്ലേഖാത്രയ സംഭൂതയായി, ഹകാര, രേഫാകാര, ബിന്ദുനാദാത്മികയായി പഞ്ചദശം (15) അക്ഷരസംഖ്യ. ഹൃല്ലേഖാത്രയം വർജ്ജിച്ചാൽ ദ്വാദശവർണ്ണം. കൂടത്ര യാവയവത്തിൽത്തന്നെ ഇപ്രകാരം 15, 12 എന്നിവ ചേർത്ത് 27 വർണ്ണം നക്ഷത്രരൂപിണികളെന്ന് പറയപ്പെടുന്നു.

66. വിദ്യാന്തർഭൂതശക്ത്യാദ്യൈഃശാക്തൈഃ ഷഡ്ഭിസ്തഥാക്ഷരൈഃ യോഗിനീത്വം ച വിദ്യായാ രാശിത്വം ചാന്തവർജ്ജിതൈഃ

വിദ്യകൾ പഞ്ചദശാക്ഷരിയിലാണ് അന്തർഭൂതമായിരിക്കുന്നത്. ഹൃല്ലേ ഖയിലെ 3 ശക്തി, അതിലെ ആദ്യം ലകാരത്രയം. ഷഡക്ഷരത്തിലാണ് യോഗിനീത്വം. ഡാകിന്യാദി ആറു പേരാണ് യോഗിനികൾ. പഞ്ചദശാ ക്ഷരിയും ഹൃല്ലേഖയുടെ മൂന്നും ചേർന്ന 18ൽനിന്ന് യോഗിനിമാരുടെ 6 കുറച്ചതാണ് മേഷം മുതലുള്ള 12 രാശികൾ.

,

67. ഏവം വിശ്വപ്രകാരാ ച ചക്രരൂപാ മഹേശ്വരീ ദേവ്യാ ദേഹേ യഥാ പ്രോക്തോ ഗുരുദേഹേ തഥൈവ ഹി
68. തദ്പ്രസാദാശ്ച ശിഷ്യോപി തദ്രൂപഃസംപ്രകാശതേ ഇത്യേവം കൌലികാർത്ഥസ്തു കഥിതോ വീരവന്ദിതേ

ഇപ്രകാരം ഗണേശാദിവിശ്വപ്രകാരമാണ് ശ്രീചക്രരൂപമായ ത്രിപുരസുന്ദരീരൂപം. വിദ്യാപക്ഷമായാലും ചക്രപക്ഷമായാലും ഗണേശാദിയാണെന്ന് സൂചിതം.

അകഥാദിമയമദ്ധ്യത്രികോണരേഖയാൽ ഗണേശത്വം, നവകോണത്തിൽ ഗ്രഹരൂപത്വം, വൃത്തത്രയചതുർദശകോണ ബഹിർദശാരകോണങ്ങളിൽ നക്ഷത്രരൂപത്വം, അഷ്ടകോണത്തിൽ ബ്രാഹ്മി മുതലായ യോഗിനീത്വം,പഞ്ചശക്തിചതുർവഹ്നിപത്മദ്വയ ഭൂഗൃഹത്തിൽ രാശിത്വം. ഇപ്രകാരം ദേവീദേഹത്തിൽ പറഞ്ഞതു തന്നെ ഗുരുദേഹത്തിലും ധ്യാനിക്കുക. ത്രിപുരസുന്ദരിയുടെ സ്വേച്ഛാസ്വീ

കൃതമായ ലീലാവിഗ്രഹം തന്നെ ആദിഗുരുവായ ശിവനും. ശിവപ്രസാദമുള്ള ഗുരുവിലും ഗുരുപ്രസാദമുള്ള ശിഷ്യനിലും അതേ രൂപം തന്നെ പ്രകാശിക്കുന്നു എന്നതാണ് കൌലികാർത്ഥം. ദേവിയുടെ ഗുരുശരീരത്തിൽ ഗണേശനെന്നപോലെ ഗുരുവിന്റെ ശരീരത്തിൽ ശിഷ്യത്വവും ഇരിക്കുന്നു.

69. തഥാ സർവ്വരഹസ്യാർത്ഥം കഥയാമി തവാനഘേ മൂലാധാരേ തഡിദ്രൂപേ വാഗ്ഭവാകാരതാം ഗതേ

70. അഷ്ടാത്രിംശത് കലായുക്ത പഞ്ചാശദ്വർണ്ണവിഗ്രഹാ വിദ്യാ കുണ്ഡലിനീരൂപാ മണ്ഡലത്രയഭേദിനീ

71. തഡിത്കോടിനിഭപ്രഖ്യാ ബിസതന്തുനിഭാകൃതീഃവ്യോമേന്ദുമണ്ഡലാസക്താ സുധാസ്രോതഃസ്വരൂപിണീ

72. സദാ വ്യാപ്ത ജഗദ്കൃത്സ്നാ സദാനന്ദസ്വരൂപിണീ ഏഷാ സ്വാത്മേതി ബുദ്ധിസ്തു രഹസ്യാർത്ഥോ മഹേശ്വരീ

പൂർവ്വോക്തമായ സർവ്വത്തിന്റെയും രഹസ്യാർത്ഥം പറയുന്നു.

,

മൂലാധാരത്തിൽ വിദ്യുല്ലതപോലെ വാഗ്ഭവാകാരമായി വാക്ക് (പരാ പശ്യന്തിമദ്ധ്യമാവൈഖരീരൂപം) ആവിർഭവിക്കുമ്പോൾ സ്വയം വാഗ്മിയായിത്തീരുന്നു. വാഗ്ഭവം ത്രികോണം. അവിടെ ആത്മാവ് സ്ഫുരിക്കുന്നു.(ആത്മനഃ സ്ഫുരണം) അഷ്ടാത്രിംശകലാ വഹ്നിയിൽ ധൂമ്രം, അർച്ചിസ്സ് മുതലായ 10, സൂര്യന്റെ തപിനി മുതലായ 12, ചന്ദ്രനിൽ അമൃതാദികളായ 16, ആകെ 38 കല. അ മുതൽ ക്ഷ വരെ 51 അക്ഷരം . അഷ്ടത്രിംശദ്കലായുക്ത മാണ് പഞ്ചാശദ് വർണ്ണവിഗ്രഹ യായ വിദ്യ എന്ന അക്ഷരദേവത. അവളെ സ്വരവ്യഞ്ജനഭേദം കൊണ്ട് 36 തത്വസ്വരൂപിണി എന്ന് വിളിക്കുന്നു. 51 അക്ഷരരൂപിണി യായ ആ ശക്തി കുണ്ഡലിനീരൂപമായി മൂന്നു മണ്ഡലങ്ങളെ ഭേദിച്ച് മുകളിലേക്ക് ഉയരുന്നു. കോടി വിദ്യുതലതകളുടെ പ്രകാശം, താമര നൂലിന്റെ പോലെ നേർത്ത ആകൃതി ,വ്യോമം, ഇന്ദുമണ്ഡലം ഇവയി

,

ലുള്ള ആസക്തി, തന്നിൽനിന്ന് പ്രവഹിക്കുന്ന സുധാസ്രോതസ്സിന്റെ അമൃതധാരാസ്വരൂപിണി. സദാ വ്യാപിക്കുന്ന സദാനന്ദസ്വരൂപിണി . അവളെ സ്വാത്മാവിൽ പ്രാപിക്കാം. പുറംലോകത്തിൽ പ്രാപിക്കുക എളുപ്പമല്ല. ഇതാണ് സർവ്വരഹസ്യാർത്ഥം.

73. മഹാതത്വാർത്ഥ ഇതി യത് തച്ച ദേവീ വദാമി തേ നിഷ്കലേ പരമേ സൂക്ഷ്മേ നിർലക്ഷ്യേ ഭാവവർജ്ജിതേ

74. വ്യോമാതീതേ പരേ തത്വേ പ്രകാശാനന്ദവിഗ്രഹേ വിശ്വോത്തീർണ്ണേ വിശ്വമയേ തത്വേ സ്വാത്മനി യോജനം

ഇനി മഹാതത്വാർത്ഥം പറയാം. നിഷ്കലവും നിരവയവവുമായ പരമമായ സൂക്ഷ്മത്തിൽ കരണേന്ദ്രിയങ്ങൾക്ക് അഗോചരമായ നിർലക്ഷ്യസ്ഥാനത്ത്, ഭാവനക്കുപോലും എത്താനാവാത്ത ഭാവവർജ്ജിതസ്ഥാനത്ത്, വ്യോമാതീതമായ പരതത്വം പ്രകാശാനന്ദവിഗ്രഹ

മായി, സകലജഗത്തിൽനിന്നും വിമു ക്തമായി (വിശ്വോത്തീർണ്ണം) ദേശ കാലാദി പരിമിതികളില്ലാതെ ഇരി ക്കുന്ന പരതത്വത്തെ സ്വാത്മാവി ലാണ് നിയോജിപ്പിച്ച് അനുസന്ധാനം ചെയ്ത് അനുഭവിക്കേണ്ടത്. ഇതാ ണ് മഹാതത്വാർത്ഥം.

75. തദാ പ്രകാശമാനത്വം തേജസാം
തമസാമപി അവിനാഭാവരൂപത്വം
തസ്മാദ് വിശ്വസ്യ സർവ്വതഃ
ഇരുട്ടിലും തേജസ്സ് പ്രകാശിക്കുന്നു. പ്രകാശരൂപമായ ബ്രഹ്മം ജഡരൂ പത്തിലും പ്രകാശിക്കുന്നു. ചിദാ ത്മാവായ പരമശിവനെന്ന സത്യം സർവ്വത്തിലും പരിസ്ഫുരിച്ച് സർവ്വ ജഗത്തിനേയും പ്രകാശിപ്പി ക്കുന്നു.

76. പ്രകാശതേ മഹത്തത്വം
ദിവ്യക്രീഡാരസോജ്വലേ
നിരസ്തസർവ്വസങ്കൽപ്പ
വികൽപ്പസ്ഥിതിപൂർവ്വകഃ

77. രഹസ്യാർത്ഥോ മഹാഗുപ്തഃ
സദ്യഃപ്രത്യയകാരകഃമഹാജ്ഞാനാ
ർണ്ണവേ ദൃഷ്ടഃശംങ്കാ തത്ര ന

പാർവ്വതീ.
മഹാതത്വം ദേശകാലങ്ങളാൽ അവി ച്ഛിന്നമല്ല. അത് സ്വയം പ്രകാശിക്കു ന്നു, മറ്റ് സർവ്വത്തേയും പ്രകാശിപ്പി ക്കുന്നു. തസ്യ ഭാസാ സർവ്വമിദം വിഭാതി(കഠം 5.15) പരമേശ്വരി പര മേശ്വരിമാരുടെ ദിവ്യക്രീഢയാണ് സൃഷ്ടി. ആ ദിവ്യക്രീഡാകാലത്ത് രസോജ്വലമായ അവരിൽനിന്ന് മഹ ത്തത്വം പഴയപോലെ വീണ്ടും പ്രകാശിക്കുന്നു. നിരസ്തസർവ്വ സങ്കൽപ്പവികൽപ്പസ്ഥിതിപൂർവ്വകമാ ണ് ഓരോ സൃഷ്ടിയും. മഹാഗുപ്ത മാണ് ഈ രഹസ്യാർത്ഥം. അത്യന്ത യത്നേന സംരക്ഷിക്കപ്പെടേണ്ടതാണ് ഈ ജ്ഞാനം.സദ്യഃപ്രത്യയകാരകഃ ഏതൊന്നിനെ കേട്ടാൽ ശിവോഹം അസമീതി എന്ന പ്രത്യയം സമുദിത മാകുമോ അത്. ഈ ജ്ഞാനസമു ദ്രത്തിൽ ശങ്ക വേണ്ടതില്ല.

78. വിദ്യാപീഠനിബന്ധേഷു സംസ്ഥിതോ ദിവ്യസിദ്ധിദഃ കൌലാചാരപരൈ ദേവീ പാദുകാഭാവനാപരൈഃ

,

79. യോഗിനീമേലനോദ്യുക്തൈഃപ്രാപ്തദി
വ്യാഭിഷേചനൈഃശങ്കാകലങ്കവിഗ
തൈഃ സദാ മുദിതമാനസൈഃ
80. പാരസ്പര്യേണ വിജ്ഞാത
രഹസ്യാർത്ഥവിശാരദൈഃ ലഭ്യതേ
നാന്യഥാ ദേവീ ത്വാം ശപേ
കുലസുന്ദരീ
ശിവയുടെ വിശ്രാന്തിസ്ഥാനം വിദ്യാ
പീഠം. ബീജത്രയശിഖരവർത്തിയായ
ബിന്ദു, അർദ്ധചന്ദ്ര,രോധിനീ, നാദ,
നാദാന്തശക്തി, വ്യാപിക,സമന, ഉന്മ
നി എന്ന ക്രമത്തിലാണ് അനുസന്ധാ
നം ചെയ്യേണ്ടത്. വിദ്യാപീഠത്തിൽ
നിബന്ധിച്ച് ഇപ്രകാരം ധ്യാനിക്കുന്ന
ത് ദിവ്യസിദ്ധിദമാണ്. പരമശിവസ
മാധിയാണ് ജ്ഞാനമഹാർണ്ണവം.
അമൃതം നിറഞ്ഞ് നിസ്തരംഗമായി
സ്വാത്മാവിലാണ് അത് കാണുക.
പുറത്തല്ല. ഉന്മനിയിലെത്തിയ വ്യ
ക്തി നിത്യം ഈ സമാധിഅവസ്ഥ
അനുഭവിക്കുന്നു.ഇതിൽ യാതൊരു
ശങ്കക്കും അവകാശമില്ല. കുലം

,

ശരീരം മഹാപ്രയോജനഹേതുത്വം കൊണ്ട് കൌലം എന്ന് പറയുന്നു. സമയാചാരപരർക്ക് പാദുകാഭാവന മാണ്.ശ്രീഗുരുപാദുകമെന്ന് സാരം. യോഗിനീമേളനം പറയുന്നു. യത്ര യത്ര മിലിതാ മരീചയസ്തത്ര തത്ര വിഭുരേവ ജൃംഭതേ തത് സതാംഹി നിയമാവലംബനി ധ്യാനപൂജനകഥാ വിഡംബതഃ  എത്രയെത്ര മരീചിക ൾ (രശ്മി) യോജിക്കുന്നുവോ അത്ര യത്ര വിഭുതന്നെയാണ് വിജൃംഭിത മാവുന്നത് എന്ന നിയമമാണ് യോ ഗിനീമിലിതത്തിലും അവലംബിക്കു ന്നതെന്ന് പറയുന്നു. മാതൃ,മേയ, മാന, സംവിദമാണ് യോഗിനി. അന്തർമുഖീസ്വഭാവമുള്ള പരമ പ്രമാതാവിന്റെ ഉള്ളിൽ അവയുടെ മേളനം പരമവിശ്രാന്തിയാണ്. അഥവാ ബ്രാഹ്മി മുതലായ അഷ്ട കങ്ങളുടെ അർച്ചനാർത്ഥം സാമയി കചക്രമേളനം യോഗിനീമേളനമാണെ ന്ന് പറയാം.പ്രാപ്തമായ ദിവ്യാ

,

ഭിഷേചനത്തിൽ ലഭിച്ച ഗുരുവിന്റെ ശിവത്വം, മന്ത്രസ്വഭാവം, ഛിദ്രസ മായ കലശസലിലത്താൽ ശങ്കാകള ങ്കാദികളെല്ലാം നീങ്ങി, മുദിതമാന സനായ സാധകസ്വഭാവം, അവധാ രണത്തിനുള്ള മേധാശക്തി ഇവയെ ല്ലാമാണ് യോഗിനീസ്വരൂപം നിർണ്ണ യിക്കുന്നത്.

81. പാരസ്പര്യവിഹീനായേ
ജ്ഞാനമാത്രേണ ഗർവ്വിതാ തേഷാം
സമയലോപേന വികുർവ്വന്തി
മരീചയഃ

സൂര്യരൂപം കളങ്കമുള്ള ജലത്തിലും കണ്ണാടിയിലും പ്രതിഫലിക്കുന്നതും ശുദ്ധജലത്തിലും ശുദ്ധമായ കണ്ണാടിയി ലും പ്രതിഫലിക്കുന്നത് ഒരേ പോലെയല്ല. അതുപോലെയാണ് വ്യത്യസ്തവ്യക്തി കളുടെ ഹൃദയത്തിൽ യോഗിനീസ്വരൂപം പ്രതിഫലിക്കുന്നത്.പരമമായ പ്രസാ ദവും ആനന്ദവുമാണ് പരമശിവ സ്വരൂ പം ശുദ്ധമായി പ്രതിഫലിച്ചു എന്നതിന് ലക്ഷണം.പാരമ്പര്യമായി ലഭിച്ച രഹ സ്യാർത്ഥവിശാരദർക്ക് ശിവാദിസ്വഗുരു

പര്യന്തം ഗുരുപാരമ്പര്യപ്രകാരം സകല രഹസ്യാർത്ഥവും ലഭിക്കുന്നുണ്ട്. പറയപ്പെട്ട ഗുണങ്ങളില്ലാത്തവരായ കൌലാചാരപ്രവർത്തകർക്ക് കുലയോഗിനിയെ പ്രാപിക്കാനാവുന്നില്ല. പുസ്തകപരിജ്ഞാനം കൊണ്ടോ , വ്യുത്പത്തിബലം കൊണ്ടോ ഇത് സാദ്ധ്യമാവുകയില്ല. അപ്രകാരമുള്ള പാണ്ഡിത്യഗർവ്വമുള്ള സാധകരെ വെറുതെ സമയം നഷ്ടപ്പെടുത്തി മരീചികൾ മാദനം ചെയ്ത് കളിപ്പിക്കുക മാത്രം ചെയ്യുന്നു. സകല മന്ത്രാക്ഷരങ്ങളും പരിജ്ഞാനമുണ്ടായിട്ടും ഉച്ചാരണം ശരിയല്ലാതെ വന്ന് നിഷ്ഫലമായിപ്പോകുന്നു. സർവ്വപീഠനിവാസിന്യഃസർവ്വഗാഛരിന്മരീചയഃഭൈരവ്യോ ഭരിതാകാരാ രക്ഷന്തു കുലമാതരഃ എന്ന പ്രാമാണികവചന പ്രകാരം ബ്രാഹ്മി മുതലായ, ഡാകിനി മുതലായ (ത്വക്ക് മുതലായ സപ്തധാതുക്കളുടെ) ദേവതകൾ വികാരം ഉണ്ടാക്കി സ്വസ്വധാതുക്കളിൽനിന്ന് ഉണ്ടായ വികാര ഹേതുവായി ആ ശരീരത്തെ നശിപ്പിക്കുന്നു. ഏതു ദിനത്തിൽ ഏതു നക്ഷത്ര

ത്തിലാണ് യോഗിനീമേലനം ചെയ്യേണ്ട തെന്ന് ഇനി പറയുന്നു.

82. യസ്തു ദിവ്യരസാസ്വാദമോദമാന വിമർശനഃദേവതാതിഥിനക്ഷത്രേ വാരേപി ച വിവ്സ്വതഃ

83. മരീചിൻപ്രീണയത്യേവ മന്ദിരാനന്ദഘൂർണ്ണിതഃ സർവ്വദാ ച വിശേഷേണ ലഭതേ പൂർണ്ണബോധനാം

പരമവ്യോമത്തിൽ സ്ഥിതി ചെയ്യുന്നത് ദിവ്യമായ പരശിവം. രസം ആസ്വദിച്ച അനുഭവവും അതിനാലുണ്ടായ ആമോദവും വിമർശനവും ചേർന്ന മനോവൃത്തി ശിവന്റേതാണ്.. ദിവ്യരസാസ്വാദമോദമാന വിമർശനസ്വഭാവമുള്ള ശിവനാണ് പ്രഥമദേവത. ദേവതാതിഥി ചതുർദ്ദശിയും അഷ്ടമിയുമാണ്. ദേവതാനക്ഷത്രം പുഷ്യമാണ്. വൈവസ്വതവാരം അഥവാ സൂര്യദിനം ഞായറാഴ്ച. ഗുരുദിനവും സ്വനക്ഷത്രവും ശുഭമാണ്. ഈ കാലങ്ങളിലാണ് മരീചികകളെ (യോഗിനികളെ) പ്രീണിപ്പിക്കേണ്ടത്, പൂജിക്കേണ്ടത്. പ്രത്യവായം

സംഭവിക്കാതിരിക്കാനാണ് ഇത്. നിത്യപൂജനം ചെയ്യാൻ സാധിക്കാതെ വന്നാലാണ് ഇത് നിർദ്ദേശിക്കുന്നത്. പൂർണ്ണിബോധനം ലഭിക്കാനാണ് ഇതെല്ലാം പറയുന്നത്. നിരാവരണചിദ്രൂപമായ ആത്മശംഭുത്വം പ്രാപ്തമാകലാണ് പരമലക്ഷ്യം. ആവരണം നീങ്ങാനാണ് ആവരണദേവതാപൂജനം.

84. ഏവം ഭാവസ്തു ദേവേശി
ദേശികേന്ദ്രപ്രസാദതഃമഹാജ്ഞാനമ
യോ ദേവി സദ്യഃസംപ്രാപ്യതേ
നരൈഃ
പൂർണ്ണബോധഭാവം ലഭിക്കാനായി, അതിനെത്തന്നെ ഭാവിച്ച്, ദേശികേന്ദ്രനായ ഗുരുവിനെ പ്രസാദിപ്പിക്കുക. നിരാവരണചിന്മയമായ മഹാജ്ഞാനം ഗുരുകടാക്ഷം കൊണ്ട് കൌലാചാരപരരായ മനുഷ്യർക്ക് ലഭിക്കുന്നു. മന്ത്രസങ്കേതം ഉപസംഹരിക്കുന്നു.

85. ഏവമേതദ് പ്രദം ജ്ഞാനം
വിദ്യാർണ്ണാഗമഗോചരം ദേവീ

,

ഗുഹ്യം പ്രിയേണൈവ വ്യാഖ്യാതം ദുർഗ്ഗി ഷഡ്വിധം
സദ്യോ യസ്യ പ്രബോധേന വീരചക്രേശ്വരോ ഭവേത്.
പരിപൂർണ്ണബോധലക്ഷണമായ പരമ ശിവത്വം പ്രദാനം ചെയ്യുന്നതാണ് ജ്ഞാനം..വിദ്യാർണ്ണവമായ ആഗമ ങ്ങളാൽ ഇത് ഗോചരമാണ്. 51 അക്ഷരവർണ്ണങ്ങളാലാണ് സകലാഗമ വിദ്യാസാഗരങ്ങളും ഉണ്ടായത്. അതിനെ അറിയുന്നവരാണ് ത്രിപുരാകാരമായ വീരചക്രേശ്വരനാ യി ഭവിക്കുന്നത്. ഈ ഗുഹ്യശാ സ്തത്തെ ഷഡ്വിധം വ്യാഖ്യാനം ചെയ്തിരിക്കുന്നു. ഗുരുകടാക്ഷമില്ലാ തെ കയറാനാവാത്ത ദുർഗ്ഗമാണ് ജ്ഞാനം. അതിന്റെ അധീശ്വരി ദുർഗ്ഗ, ദുർഗ്ഗി ശിവനു പ്രിയയായതി നാലാണ് ശിവഗുരു ഇപ്രകാരം ഉപ ദേശിച്ചത്.

,

# 3.പൂജാസങ്കേതം

1. പൂജാസങ്കേതമധുനാ കഥയാമി തവാനഘേ യസ്യപ്രബോധമാത്രേണ ജീവന്മുക്തഃ പ്രമോദതേ

ഇനി പൂജാസങ്കേതം പറയാം. ഇതിന്റെ പ്രബോധനമാത്രേണ ജീവന്മുക്തനും , ശിവോഹമെന്ന ബോധത്താൽ ആനന്ദവാനുമായി മനുഷ്യൻ ഭവിക്കുന്നു.

2. തവ നിത്യോദിതാ പൂജാ ത്രിഭിർഭേദൈർവ്യവസ്ഥിതാഃ
പരാചാപ്യപരാ ഗൌരീ തൃതീയാ ച പരാപരാ

പ്രകാശാത്മാവായ ശിവന്റെ വിമർശാത്മകരൂപമായ ഗൌരിയുടെ നിത്യപൂജ മൂന്നു ഭേദങ്ങളോടെ വ്യവസ്ഥിതി ചെയ്യപ്പെട്ടിരിക്കുന്നു. പര, അപര, പരാപരാ എന്നാണ് മൂന്ന് ഭേദം. പരയാണ് ഉത്തമപൂജ. പരമശിവനുമായി അദ്വൈതതന്മയത സാധിക്കുന്നതിനാലാണ് ഉത്തമത്വം. ബാഹ്യച്കരാവരണപൂജയോടുകൂടിയ

,

അപര ഭേദഭാവന ഉളവാക്കുന്നതിനാൽ അധമമാണ്. ഇതുരണ്ടും ചേർന്ന ബാഹ്യാഭ്യന്തരപൂജയായ മദ്ധ്യമ പരാപര ചില്ലയഭാവനാകാരിമിയായി ധാമത്തിൽ അദ്വയഭാവന ഉണ്ടാക്കുന്നുണ്ട്.

3. പ്രഥമാദ്വൈതഭാവസ്ഥാ
സർവ്വപ്രസരഗോചരാ ദ്വിതീയാ
ചക്രപൂജാ ച സദാ നിഷ്പാദ്യതേ മയാ
സർവ്വേന്ദ്രിയവ്യാപാരപ്രസരങ്ങളേയും ഏകീകരിച്ച് അദ്വൈതമാക്കുന്നത് എങ്ങനെ. ആത്മാവിനെ മനസ്സിലും മനസ്സിനെ ഇന്ദ്രിയങ്ങളിലും സംയോജിപ്പിച്ചാണ് ഈ അദ്വൈതതന്മയത സാധിക്കുന്നത്. അദ്വൈതം കൊണ്ട് സർവ്വ പ്രസരങ്ങളേയും പ്രത്യക്ഷമായി കാണാം. രണ്ടാമത്തേതാണ് ചക്രപൂജ. ഇത് സദാ എല്ലാ ജ്ഞാന തപസ്വികളും ചെയ്യേണ്ടതാണ്.

4. ഏവം ജ്ഞാനമയേ ദേവി തൃതീയാ
സ്വേപ്രഥാമയീ ഉത്തമാ സാ പരാ
ജ്ഞേയാ വിധാനം ശൃണു സാമ്പ്രതം
അദ്വൈതഭാവന കൊണ്ട് പുറത്തും അകത്തുമുള്ള സർവ്വവും ആവരണ

,

രൂപങ്ങളും ജ്ഞാനമയതാവിശ്രാന്തിരൂപമായി, അദ്വൈതമായിത്തന്നെ സ്വപ്രഥാമയമായി അനുഭവിക്കാനാക്കുന്നതാണ് തൃതീയയായ പരാപര. പ്രകാശൈകഘനമായ ബ്രഹ്മധാമത്തിലാണ് ഘൃതവും അർച്ചനാദ്രവ്യവും ഇത്തരം പ്രജ്ഞ ഉദിച്ച വ്യക്തി അർപ്പിക്കുന്നത്, പുറത്തല്ല. ഉത്തമപൂജ പരാപൂജയാണ്. ആന്തരമാണ്. പരാപര മദ്ധ്യമം അപരാപൂജ അധമം.

5. മഹാപത്മവനാന്തസ്ഥേ വാഗ്ഭവേ ഗുരുപാദുകാം ആപ്യായിതജഗദ്രൂപാം പരമാമൃതവർഷിണീം
6. സഞ്ചിന്ത്യ പരമാദ്വൈത ഭാവനാമദഘൂർണ്ണിതഃ ദഹരാന്തരസംസർപ്പന്നാദാലോകനതൽപ്പരഃ

7. വികൽപ്പരൂപസംജൽപ്പവിമുഖഃ അന്തർമുഖഃ സദാ ചിത്കലോല്ലാസദലിത സങ്കോചസ്ത്വതിസുന്ദരഃ ബ്രഹ്മരന്ധ്രത്തിൽ അധോമുഖമായി വെളുത്ത കുലകമലം മഹാപത്മവനം. ഇതാണ് വാഗ്ഭവം. വാഗ്ഭവത്രികോണത്തിൽ ഗുരുപാദകം

,

ഭാവന ചെയ്യുന്നു. മൂന്നുലോകവും എവിടെ ഇരിക്കുന്നുവോ, ആ പരമ ഗുരുവായ ശിവന്റെ പാദുകമാണ് പറയുന്നത്. ശിശിരതരമായ കിരണാവലികളെ കൊണ്ട് മൂന്നുലോകവും കുളിർപ്പിക്കുന്നതാണ് ആപ്യായിതജഗദ്രൂപമെന്നതു കൊണ്ട് വിവക്ഷിക്കുന്നത്. നിരന്തരം നിബിഡമായ ചിദ്രസം അഥവാ അമൃതം വർഷിക്കുന്നത് എന്ന് വിശേഷണം. അതിനെ സ്വാത്മാവാൽ ചിന്തിക്കുക. ശിവോഹം എന്ന പരമാദ്വൈതഭാവനാമദം അഥവാ ലഹരി കൊണ്ട് മുദിതമായ മനസ്സുകൊണ്ട് മനനം ചെയ്യുക. പ്രസാദസ്വീകാരാനന്തരം ആന്തരജപം.

പുരമദ്ധ്യസ്ഥിതമായ ഹൃത്പുണ്ഡരീകം ദഹരം. ഹൃദാകാശം. അതിലാണ് സസർപ്പിണിയായ നാദം ചലിക്കുന്നത്. അതിനെ വിഭാവനം ചെയ്യുക.
ആനന്ദലക്ഷണമനാഹതനാമ്നി ദേശേ
നാദാത്മനാ പരിണതം തവ രൂപമീശേ
പ്രത്യങ്മുഖേന മനസാ പരിചീയമാനം
ശംസന്തി നേത്രസലിലൈഃപുലകശ്ചധന്യാഃ

'

പുറത്തേക്കുള്ള എല്ലാ ഇന്ദ്രിയസഞ്ചാര വും നിർത്തി, ആന്തരമായ ആ നാദം മാത്രം ശ്രദ്ധിക്കുക. ഇതാണ് ശരിയായ ആന്തരജപം. ബാഹ്യജപം ജപമേ അല്ല. ആന്തരമായ നാദാനുസന്ധാനലക്ഷണമാണ് ജപം. നാനാവിധം ഉച്ചാരണലക്ഷണത്തോ ടുകൂടിയ ബാഹ്യജപമല്ല. നാനാവിധമാ യ രൂപങ്ങളുടെ ജൽപ്പനമാണ് ബാഹ്യജ പം. ഇത്തരം വികൽപ്പജപത്തിൽ വിമു ഖനും സദാ അന്തർമുഖനുമായ സാധകൻ നിഷ്കലവും നിരാധാരവും നിരന്തര വുമായ ധ്യാനസമാധിയിൽ നാദലയം പ്രാപിച്ച് അദ്വൈതതന്മയത നേടുന്നു. ചിത്കലോല്ലാസത്തിന് ഭംഗമോ സങ്കോ ചമോ കൂടാതെ സദാ അതിസുന്ദരമായി രിക്കുന്നു. പരമപ്രേമാസ്പദമായ ആ ചിദ്സമുദ്രത്തിൽ പരമാന്ദസൌന്ദര്യ ലഹരി അനുഭവിക്കുന്നു.

8.ഇന്ദ്രിയപ്രീണനൈദ്ദേവൈ്യർവിഹതസ്താ ത്മപൂജനഃ ന്യാസം നിർവൃതയേത്
ദേഹേ ഷോഢാന്യാസപുരഃസരം
ആത്മദേവതക്ക്, ശ്രോത്രം മുതലായ

,

ജ്ഞാനേന്ദ്രിയങ്ങളെ പ്രീണിപ്പിക്കുന്ന നാദം(സംഗീതം) മുതലായ ദ്രവ്യങ്ങളെ സാധകൻ സമർപ്പിക്കുന്നു. ദീപം,ധൂപം, ഗന്ധം,ലേപം, നാദം ഇവ ഇന്ദ്രിയപ്രീണ നത്തിനാണ്. ഷഡ്പ്രകാരമുള്ള ഷോഡാന്യാസം ചെയ്യുന്നു. അവയുടെ പ്രകാരം ഉങ്ങനെയാണ്.

9. ഗണേശൈഃ പ്രഥമോ ന്യാസോ ദ്വിതീയസ്തു ഗ്രഹൈർമതഃനക്ഷത്രൈശ്ച തൃതീയാഃ സ്യാദ് യോഗിനീഭിശ്ചതുർത്ഥകഃ

10. രാശിഭിഃ പഞ്ചമോ ന്യാസഃ ഷഷ്ഠഃപീഠൈർനിഗദ്യതേ ഷോഡാന്യാസസ്ത്വയം പ്രോക്തഃസർവ്വത്രൈവപരാജിതഃ

11.ഏവം യോ ന്യസ്തതഗാത്രസ്തു സഃ പൂജ്യ സർവ്വയോഗിഭിഃനാസ്ത്യസ്ത പൂജ്യോ ലോകേഷു പിതൃമാതൃമുഖോ ജനഃ

12. സ ഏവ പൂജ്യഃ സർവ്വേഷാം സ സ്വയ പരമേശ്വരഃ ഷോഡാന്യാസ വിഹീനം യം പ്രണമേദേവ പാർവ്വതി

,

13. സോചിരാന്മൃത്യുമാപ്നോതി നരകം ച പ്രപദ്യതേ ഷോഡാന്യാസപ്രകാരം ച കഥയാമി തവാനഘേ
ആദ്യന്യാസം ഗണേശൻ, രണ്ടാമത് ഗ്രഹ ന്യാസം. മൂന്നാ മത് നാശി, നാലാമത് യോഗിനീന്യാസം .അഞ്ച് നക്ഷത്രം ആറാമത് പീഠന്യാസം. ഇപ്രകാരം ചെയ്യുന്ന പക്ഷം എല്ലാ കാര്യത്തിലും അപരാജിതനായി ഭവിക്കും. അപ്രതിഹ തസാമർത്ഥ്യത്തോടെ സർവ്വപാശവും വിഭേദിച്ച് സ്വയമേവ പരമേശ്വരത്വം പ്രാപിക്കും.  യോഗികളാ ലും കൂടി പൂജിക്കപ്പെടും. അമൃതത്വം ലഭിക്കും. ചെയ്യാത്തവർക്ക് മൃത്യുവും നരകതുല്യ മായ ജീവിതവും ലഭിക്കുമെന്ന് വിപരീ താർത്ഥം.

14. വിഘ്നേശോ വിഘ്നരാജശ്ച വിനായക ശിവോത്തമൌ വിഘ്നകൃത് വിഘ്നഹർത്താ ച ഗണരാങ് ഗണനായകഃ

,

15 ഏകദന്തോ ദ്വിദന്തശ്ച ഗജവക്ത്രോ നിരഞ്ജനഃകപർദ്ദവാൻ ദീർഘമുഖഃശങ്കുകർണ്ണോ വൃഷധ്വജഃ

16. ഗണനാഥോ ഗജേന്ദ്രശ്ച ശൂർപ്പകർണ്ണാ ത്രിലോചനഃ ലംബോദരോ മഹാനാദശ്ചതുർമൂർത്തിഃമഹാശിവഃ

17. ആമോദോ ദുർമുഖശ്ചൈവ സുമുഖശ്ച പ്രമോദകഢഏകപാദോ ദ്വിജിഹ്വശ്ച ശൂരോ വീരശ്ച ഷണ്മുഖഃ

18. വരദോ വാമദേവശ്ച വക്രതുണ്ഡോ ദ്വിതുണ്ഡകഃസേനാനിഗ്രാമണീർമത്താ വിമത്തോ മത്തവാഹനഃ

19. ജടി മുണ്ഡി തഥാ ഖഡ്ഗി വരേണ്യോ വൃഷകേതനഃ ഭക്ഷ്യപ്രിയോ ഗണേശശ്ച മേഘനാദോ ഗണേശ്വരഃ

51 ഗണപതിമാരുടെ നാമം. അവർക്ക് 51 ശക്തികളുമുണ്ട്.

20. തരുണാരുണസങ്കാശം ഗജവക്ത്രാൻ ത്രിലോചനാൻ പാശാങ്കുശവരാഭീതി ഹസ്താൻ ശക്തിസമന്വിതാൻ.

ധ്യാനരൂപം ഉദയസൂര്യപ്രഭയോടെ

,

,ആനമുഖരായി, മൂന്നു കണ്ണോടെ, പാശം,അങ്കുശം,(മുകളിലെ കൈകളിൽ) വരദം, അഭയം (താഴത്തെ കൈകളിൽ) മുദ്രകളോടെ അവരവരുടെ ശക്തിസമേതം ധ്യാനം.

21. ഏതാംസ്തു വിന്യസേത് ദേഹേ മാതൃകാന്യാസവത് പ്രിയേ സ്വരസ്തു സഹിതം സൂര്യ ഹൃദയാധഃ പ്രവിന്യസേത്

22. ബിന്ദുസ്ഥാനേ സുധാസൂതിം യാദിവർണ്ണചതുഷ്ടയൈഃ ഭ്രൂപുത്രം ലോചനദ്വന്ദ്വേ കവർഗ്ഗാധിപതിം പ്രിയേ.

23. ഹൃദയേ വിന്യസേച്ചുക്രം ചവർഗ്ഗാധിപതിം പുനഃഹൃദയോപരി വിന്യസ്തേദ് ടവർഗ്ഗാധിപതിം ബുധം.

24. ബൃഹസ്പതിം കണ്ഠദേശേ തവർഗ്ഗാധിപതിം പ്രിയേ നാഭൌ ശനൈശ്ചരം ചൈവ പവർഗ്ഗേശം സുരേശ്വരി

25. വക്ത്രേ ശാദിചതുർവർണ്ണൈഃ സഹിതം രാഹുമേവ ച

,

ക്ഷകാരസഹിതൌ കേതും പായൌ ദേവേശി വിന്യസേത്

ഇനി ന്യാസം പറയാം. അകാരം മുതൽ വിസർഗ്ഗം വരെ 16 സ്വരം ഹൃദയത്തിൽ സൂര്യനായി ന്യസിക്കുക. ലലാടത്തിലെ അർദ്ദമാത്രയായ വൃത്തം ബിന്ദുസ്ഥാനം, അവിടെ യ,ര,ല,വ എന്ന് നാലക്ഷരം സുധാസ്രുതിയായ ചന്ദ്രനായി ന്യസിക്കുക. ഭൂപുത്രനായ കുജനെ ലോചനദ്വന്ദ്വത്തിൽ കവർഗ്ഗാധിപതിയായി ന്യസിക്കുക. ശുക്രനെ ഹൃദയത്തിൽ ചവർഗ്ഗാധിപതിയായും, ബുധനെ ടവർഗ്ഗാധിപതിയായി ഹൃദയോപരിയും വിന്യസിക്കുക. തവർഗ്ഗാധിപതിയായി കണ്ഠദേശത്തിൽ ബൃഹസ്പതിയും പവർഗ്ഗാധിപതിയായി നാഭിയിൽ ശനീശ്വരനും വക്ത്രത്തിൽ ശ,ഷ,സ,ഹ എന്ന നാലുവർണ്ണാധിപതിയായി രാഹുവും പായുവിൽ ക്ഷകാരസഹിതനായി കേതുവും ന്യസിക്കപ്പെടണം.

26. ലലാടേ ദക്ഷനേത്രേ ച വാമേ കർണ്ണദ്വയേ പുനഃ പുടയോർനാസികായാശ്ച കണ്ഠേ സ്കന്ദദ്വയേ പുനഃ

,

27. പശ്ചാത് കൂർപ്പരയുഗ്മേ ച
മണിബന്ധദ്വയേ തഥാ സ്തനയോർ
നാഭിദേശേ ച കടിബന്ധേ തതഃപരം

28.ഊരുയുഗ്മേ തഥാ ജാനൌർജംഘ
യോശ്ച പദദ്വയേ ജ്വലത് കാലാനലപ്രഖ്യാ
വരദാഭയപാണയഃ

29 നതിപാണ്യോശ്വിനീപൂർവ്വഃ സർവ്വാഭ
രണഭൂഷിതഃ ഏ്യതാസ്തു വിന്യസേത്
ദേവീ സ്ഥാനേഷ്വേഷു സുരാർച്ചനേ

ലലാടം,ദക്ഷനേത്രം,വാമം, കർണ്ണം രണ്ടും, നാസികാപുടം, കണ്ഠം, രണ്ട് തോളുകകൾ,കൂർപ്പരദ്വയം, മണിബന്ധം, സ്തനങ്ങൾ, നാഭിദേശം, കടിബന്ധം, രണ്ട് ഊരുക്കൾ, ജാനുക്കൾ, പദദ്വയം, എന്ന് 27 സ്ഥാനത്ത് നക്ഷത്രന്യാസം. ജ്വലിക്കുന്ന കാലാനിലപ്രഭയോടെ, വരദാഭയമുദ്രകളോടെ,സർവ്വാഭരണഭൂഷിതകളായി, നക്ഷത്രദേവതമാരെ സങ്കൽപ്പിക്കണം.

30. വിശുദ്ധൌ ഹൃദയേ നാഭൌ
സ്വാധിഷ്ഠാനേ ച മൂലകേ ആജ്ഞായാം
ധാതുനാഥാശ്ച ന്യസ്തവ്യാ ഡാദിദേവതാ.

,

31. അമൃതാദിയുതാഃ സമൃഗ്
ധാതവ്യാശ്ച സുരേശ്വരി  പാദേ ലിംഗേ
ച കുക്ഷൌ ച ഹൃദയേ ബാഹുമൂലകേഃ
താലുമൂലത്തിലെ വിശുദ്ധിക്ക് ഷോഡശദ
ളകമലം. ഹൃദയത്തിലെ അനാഹതത്തിന്
ദ്വാദശദളകമലം. നാഭിയിൽ മണിപൂര
ത്തിന് ദശദളകമലം. സ്വാധിഷ്ഠാനത്തിന്
ഷഡ്ദളകമലം.മൂലാധാരത്തിന്  നാലുദള
വും ആജ്ഞക്ക് രണ്ട്ദളവുമുള്ള കമല
ങ്ങൾ. ത്വക്ക് മുതലായ ധാതുക്കളുടെ
സ്വാമിനിമാരായ ഡാദി ദേവതകൾ അമൃ
തത്തോടുകൂടി ഈ പത്മങ്ങളിലിരിക്കു
ന്നു. (ഡാകിനി,രാകിനി,ലാകിനി,സാകി
നി, ഹാകിനി മുതലായവർ).
അമൃതയുതകളായ ദേവതമാരെ സ്വഛന്ദ
സംഗ്രഹം പറയുന്നത് ഇപ്രകാരമാണ്, 1.
അമൃത. 2ആകർഷിണി, 3.ഇന്ദ്രാണി, 4
ഈശാനി 5.ഉമ 6 ഊർദ്ധ്വകേശിനി 7
ഋദ്ധിദ 8.ൠഷാ 9.ർളുകാ 10. ർളുഷാ
11.ഏകപാദ 12 ഐശ്വര്യാ 13.ഓങ്കാരി
14. ഔഷധാത്മാ 15.അംബിക
16.ത്വഃക്ഷരാ 17.കണ്ഠകാ18. കാലരാത്രി

,

19. സ്വാതി 20. ഗായത്രി 21 .ഘണ്ഡാധാരി 22. ഡാർണ്ണാത്മാ 23. ചണ്ഡാ 24 ഛായാ 25 ജയാ 26.ഝങ്കാരി 27 ജ്ഞാനരൂപാ 28 ടങ്കഹസ്താ 29.ഠങ്കാരി 30. ഡാമരി 31. ടങ്കാരി 32 ണാമിനി 33 താമസി 34. ദാക്ഷായണി, 35 ധാത്രി 36 നന്ദാ 37 പാർവ്വതി 38 ഫട്കാരി 39.ബന്ധിനി 40 ഭദ്രകാളി 41 മഹാമായ 42 യശസ്വിനി 43 രക്ത 44 ലംബോഷ്ഠിക 45. വരദ, 46 ശ്രീ 47 ഷണ്ഡ 48 സരസ്വതി 49 ക്ഷമ 50. ഹംസ വതി .

32. ദക്ഷിണം പാദമാരഭ്യവാമപാദാവ സാനകം മേഷാദിരാശയോ വർണ്ണ ന്യസ്തവ്യാ സഹ പാർവ്വതി
ഇനി രാശിന്യാസം പറയുന്നു.മേഷം,ഋഷഭം,മുതലായ 12 രാശികളെ അവയുടെ വർണ്ണാക്ഷരമാതൃ കാസഹിതം ന്യസിക്കണം.

33 പീഠാനി വിന്യസേത് ദേവി മാതൃ കാസ്ഥാനകേ പുനഃ തേഷാം നാമാനി കഥ്യന്തേ ശ്രുണുഷ്വാവഹിതാ പ്രിയേ.

,

34.വാരാണസിം നേപാളം പൌണ്ഡ്രവ ർദ്ധനം പുരസ്ഥിരം കാന്യകുബ്ജം പൂർണ്ണശൈലം തഥാദ്ഭുതം

35.ആമ്രാതകേശ്വരൈകാമ്രേ ത്രിസ്രോതഃകാമകോടകം കൈലാശം ഭൃഗുനഗരം കേദാരംപൂർണ്ണചന്ദ്രകേ

36.ശ്രീപീഠമോങ്കാരപീഠം ജാലന്ധ്രം മാലവോത്ക്കലേ കുലാന്തം ദേവികോട്ടം ച ഗോകർണ്ണം മാരുതേശ്വരം

37 അട്ടഹാസം ച വിരജം രാജഗൃഹം മഹാപഥം കോലാപുരം ഏ്ലാപുരം കാലേശം തു ജയന്തികാ

38.ഉജ്ജയിനീ വിചിത്രം ച ക്ഷീരകം ഹസ്തിനാപുരം ഓഡ്ഡീശം ച പ്രയാഗാഖ്യം ഷഷ്ഠീ മായാപുരീ തഥാ.
39. ജലേശം മലയം ശൈലം മേരും ഗിരിവരം തഥാ മാഹേന്ദ്രം വാമനം ചൈവ ഹിരണ്യപുരമേവ ച

40. മഹാലക്ഷ്മീപുരോഡ്യാണേ ഛായാഛത്രമതഃപരം ഏതേ പീഠാഃ സമുദ്ദിഷ്ടാ മാതൃകാരൂപകാ സ്ഥിതഃ

,

അ മുതൽ ക്ഷ വരെയുള്ള 51 വർണ്ണ മാതൃകാരൂപങ്ങളുടെ 51 ശക്തിപീഠങ്ങ ളാണ് ഇവിടെ പറഞ്ഞിരിക്കുന്നത്. ഷോഢാന്യാസശേഷം ശ്രീചക്രന്യാസം ആരംഭിക്കുന്നു.

41. ഏവം ഷോഢാ പുരാ കൃത്വാ ശ്രീചക്രന്യാസമാചരേത് ശ്രീമത് ത്രിപുര സുന്ദര്യാശ്ചക്രന്യാസം ശൃണു പ്രിയേ

42.യത്ന കസ്യ ചിദാഖ്യാതം തനുശുദ്ധികരം പരം ചതുരസ്രാദ്ധ്യരേഖായൈ നമ ഇത്യാദിതോ ന്യസേത്

43.ദക്ഷാംസപൃഷ്ഠപാണ്യഗ്രസ്ഫിക്കപാ ദാംഗുലീഷ്വഥ വാമാംഗുലിഷു സ്ഫിക്കേ പാണ്യഗ്രേ ചാംസപൃഷ്ഠകേ

44.സചൂലീമൂലപൃഷ്ഠേഷു വ്യാപകത്വേന സുന്ദരി അത്രൈവ സ്ഥാനദശകേ അണിമാദ്യാ ദശ ന്യസേത്.

10 ശരീരസ്ഥാനങ്ങളിൽ അണിമാദികളായ 10 ശക്തികളെ ന്യസിക്കുന്നു. ശരീരശു

,

ദ്ധിക്കാണ് ശ്രീചക്രത്തെ സ്വശരീരത്തി ൽത്തന്നെ ന്യസിക്കുന്നത്.

45. സിദ്ധിഃതദന്തശ്ച തനുവ്യാപകത്വേന സുന്ദരി ചതുരസ്രമദ്ധ്യരേഖായൈ നമ ഇത്യപി വല്ലഭേ

46.വിന്യസേത് തസ്യാഃ സ്ഥാനേഷു ബ്രഹ്മാണ്യാദ്യാസ്തദഷ്ടസു പാദാംഗുഷ്ഠദ്വയേ പാർശ്വം ദക്ഷേ മൂർദ്ധ്നാന്യപാർശ്വകേ

ചതുരസ്രമദ്ധ്യരേഖയിലെ അഷ്ടസ്ഥാന ങ്ങളിൽ ബ്രാഹ്മി മുതലായ അഷ്ടമാതൃ കകളെ ന്യസിക്കുന്നു. (മഹാലക്ഷ്മിയും ചേർത്ത്). അവരെ ന്യസിക്കേണ്ട ശരീരഭാഗങ്ങളും പറയുന്നു.

47 വാമദക്ഷിണജാന്വോശ്ച ബഹിരംസ ദ്വയേ തഥാ ന്യസ്തവ്യാശ്ചതുരസ്രാന്ത്യ രേഖായൈ നമ ഇത്യപി.

48 വിന്യസാത് വ്യാപകത്വേന പൂർവ്വോക്താന്തശ്ച വിഗ്രഹേ തസ്യാ സ്ഥാനേഷു ദശസു മുദ്രാണാം ദശകം ന്യസേത്

,

ചതുരശ്രാന്ത്യരേഖയിലെ 10 സ്ഥാന ത്തായി ത്രിഖണ്ഡാമുദ്രയോടെ സർവ്വസം ക്ഷോഭിണ്യാദി മുദ്രകളെ ന്യസിക്കുന്നു.

49.ബ്രഹ്മാണ്യാദ്യഷ്ടസ്ഥാനാന്തസ്താസാമ ഷ്ടൌ ന്യസേത് തതഃ ശിഷ്ടേ ദ്വേ ദ്വാദശാന്തേ ച പാദാംഗുഷ്ഠേ ച വിന്യസേത്.

ആ മുദ്രകൾക്കു മദ്ധ്യേ ബ്രഹ്മാണി മുത ലായ അഷ്ടസ്ഥാനങ്ങളുടെ ഇടയിലായി 8 മുദ്രകളെ വിന്യസിക്കുക.ബാക്കി രണ്ട് മുദ്ര ദ്വാദശാന്ത്യത്തിൽ പാദാംഗുഷ്ഠ ങ്ങളിലാണ് വിന്യസിക്കേണ്ടത്. ഷോഡശാ ന്തത്തിൽ ഇന്ദുമണ്ഡലത്തിന്റെ താഴെയു ള്ള സൂര്യമണ്ഡലമാണ് ദ്വാദശാന്തം. ലലാ ടസ്ഥാനബിന്ദുതത്വത്തിന് ഉപരിയാണ് സൂര്യമണ്ഡലം. ഇനി ഷോഡശദലവ്യാ പകത്വം പറയാം.

50.തദന്തം ഷോഡശദലപത്മായ നമ ഇത്യപി വിന്യസ്യ തദ്ദലേ കാമാകർഷിണ്യാദ്യശ്ച വിന്യസേത് ചതുരശ്രങ്ങളുടെ ആന്തരദേശത്ത് ഓം ഷോഡശദലപത്മായൈ നമ എന്ന്

,

മന്ത്രപൂർവ്വം വലത്തെ ചെവി, പൃഷ്ഠം മുതലായ സ്ഥാനങ്ങളിൽ ക്രമേണ സ്പ ർശിച്ച് ദളങ്ങളിൽ കാമാകർഷിണി മുതലായവരെ
വിന്യസിക്കുക.കാമം,ബുദ്ധി,അഹങ്കാരം,ശബ്ദ,സ്പർശ,രൂപ,രസ,ഗന്ധ,ചിത്ത,ധൈര്യ, സ്മൃതി, എന്നീ നാമങ്ങളോടുകൂടിയ അമൃതശരീരാകർഷിണിയെ എന്ന് സാരം.ദളസ്ഥാനങ്ങൾ പറയുന്നു.

51. ദളാനി ദക്ഷിണശ്രോത്രപൃഷ്ഠമംസം ച കൂർപ്പരം കരപൃഷ്ഠം ചോരുജാനു ഗുൽഫപാദതലം തഥാ

52 വാമപാദതലാദ്ധേവം എുതദ്വാഷ്ടകേ മതം.തദന്തരേ ചാഷ്ടദലപത്മായൈ നമ ഇത്യപി.

53.വിന്യസ്യ തദ്ദലഷേഷു ദക്ഷശംഖേ ച ജത്രുകേ ഊരവന്തഗുൽഫഗുൽഫോരു ജത്രുശംഖേതു വാമതഃ

54 അനംഗകുസുമാദ്യസ്തു ശക്തിരഷ്ടൈ ച വിന്യസേത് തദന്തരച്ചതുർദ്ദശാര ചക്രായ നമ ഇത്യപി.

,

55 വിന്യസ്യ തസ്യകോണേഷു ന്യസേഛരക്തിച്ചതുർദ്ദശഃ സർവ്വസംക്ഷോഭിണ്യാദ്യാസ്തു തസ്യ കോണാനി വചാമ്യഹം.

56.ലലാടേ ദക്ഷഭാഗേ ച ദക്ഷഗണ്ഡാംസുമദ്ധ്യതഃപാർശ്വാന്തരൂരുജംഘാന്തർവാമജംഘാദി പാർവ്വതി

57 വാമോരൌ വാമപാർശ്വ്യൌ ച വാമാംസൈ വാമഗണ്ഡകേ ലലാടവാമഭാഗേ ച തഥാവൈ പൃഷ്ഠ ഇത്യപി

ഷോഡശദല, അഷ്ടദലപത്മങ്ങളുടെ ദലത്തിൽ വിന്യസിക്കേണ്ട സ്ഥാനങ്ങൾ പറയുന്നു. അർത്ഥം സ്പഷ്ടം.അനംഗ കുസുമാദി അഷ്ടശക്തികളും , സർവ്വസം ക്ഷോഭിണി മുതലായ 14 ശക്തികളും വിന്യസിക്കേണ്ട സ്ഥാനങ്ങളും പറയുന്നു( വാമകേശ്വരീമതം കാണുക) ഇനി ബഹിർദ്ദശാരവ്യാപകം പറയുന്നു..

,

58. തതോ ദശാരചക്രായ നമ ഇത്യപി
പാർവ്വതി തസ്യ കോണാനി
ദക്ഷാക്ഷിർനാസികാമൂലനേത്രകേ

59 കുക്ഷീശവായുകോണേഷു
ജാനുദ്വയഗുദേഷു ച
കുക്ഷിർനൈരൃതിബ്രഹ്മാഖ്യകോണേ
ഷ്വേഷു ന്യസേത് പുനഃ

ദശാരചക്രത്തിന്റെ ദക്ഷാക്ഷി മുതലായ
10 കോണുകളിൽ സ്പർശിക്കുന്നു.
ബാഹുദ്വയം ആരംഭിച്ച് ഹൃദയം
വരെയാണ് കുക്ഷി. കുക്ഷിയുടെ
ഉപരിഭാഗം കിഴക്ക്, അധോഭാഗം
പടിഞ്ഞാറ്. ദക്ഷിണവാമപാർശ്വങ്ങൾ
തെക്കും വടക്കും. കോണശബ്ദം കൊണ്ട്
ഊരുവും ബാഹുവും സൂചിതം.
വാമബാഹുമൂലം ഈശാനകോണം.
വാമോരുമൂലം വായുകോണം.
ദക്ഷിണോരുമൂലം നൈരൃതികോണം.
ദക്ഷിണബാഹുമൂലം അഗ്നികോണം.

'

60. സർവ്വസിദ്ധിപ്രദാനീനാം ശക്തീനാം ദശകം പ്രിയേ തദന്തശ്ച ദശാരാദിചക്രായ നമ ഇത്യപി.

61 വിന്യസ്യ തസ്യ കോണേഷു സർവ്വജ്ഞാദ്യാശ്ച വിന്യസേത് ദക്ഷനാസാ സൃക്കിണീ ച സ്തനം വൃഷണമേവ ച

62 സീവനി വാമമുഷ്കം ച സ്തനം സൃക്കിണിനാസികേ നാസാഗ്രം ചൈവ വിജ്ഞേയം കോണാനാം ദശകം തഥാ

സർവ്വസിദ്ധിപ്രദ, സർവ്വസമ്പദ്പ്രദ, സർവ്വപ്രിയങ്കരി,സർവ്വമംഗലകാരിണി,സർവ്വകാമപ്രദ, സർവ്വദുഃഖവിമോചിനി, സർവ്വമൃത്യുപ്രശമനി, സർവ്വവിഘ്നനിവാരിണി,സർവ്വാംഗസുന്ദരി ,സർവ്വസൌഭാഗ്യദായിനി ഇവരെ ദശാരചക്രകോണങ്ങളിലാണ് ഭാവന ചെയ്യുന്നത്. പിന്നെ അന്തർദശാരചക്രത്തെ ദക്ഷനാസാ മുതലായ സ്ഥാനങ്ങളെ സ്പർശിച്ച് ന്യസിക്കുക. സർവ്വജ്ഞ, സർവ്വശക്തി. സർവ്വൈശ്വര്യപ്രദ,സർവ്വജ്ഞാനമയി,

,

സർവ്വവ്യാധിവിനാശിനി, സർവ്വാധാരസ്വ രൂപാ, സർവ്വപാപഹര, സർവ്വാനന്ദമയി, സർവ്വരക്ഷാസ്വരൂപിണി ,സർവ്വേപ്സിത ഫലപ്രദ ഇവരെയാണ് ന്യസിക്കേണ്ടത്.

63. തദന്തരേഷ്ടകോണാദിചക്രായ നമ ഇത്യപി വിന്യസ്യ തസ്യ കോണേഷു വശിന്യാദ്യഷ്ടകം യജേത്
ചിബുകാദി അഷ്ടകോണങ്ങളെ സ്പർശി ച്ച് ചക്രകോണുകളിൽ വശിന്യാദിവാ ഗ്ദേവതകളെ ന്യസിക്കുക. (വശിനി, കാമേശ്വരി, മോദിനി, വിമല, അരുണ, ജയിനി, സർവ്വേശ്വരി, കൌലിനി.)

64.ചിബുകം കണ്ഠഹൃദയനാഭീനാം ചൈവ ദക്ഷിണം ജ്ഞേയം പാർശ്വചതു ഷ്കം ച മണിപൂരാദിവാമകം

65 ചതുഷ്ടയം ച പാർശ്വാനാമേതതേ കോണാഷ്ടകം പുനഃ ഹൃദയസ്ഥ ത്രികോ ണസ്യ ചതുർദിക്ഷു ബഹിർന്യസേത്

66 ശരചാപൌ പാശസൃണി ത്രികോണാ യ നമസ്തഥാ വിന്യസ്യ തസ്യ കോണേ ഷു അഗ്രദക്ഷാന്തരേഷു ച

'

67 കാമേശ്വര്യാദിദേവീനാം മദ്ധ്യേ ദേവീം ച വിന്യസേത് ഏവം മയോ ദിതോ ദേവീ ന്യാസോ ഗുഹ്യതമക്രമഃ

ചിബുകം മുതൽ ദക്ഷിണപാർശ്വചതുഷ്കം. മണിപൂരകസ്ഥാനമായ നാഭി മുതൽ, ഹൃദയം,കണ്ഠം, ചിബുകം എന്ന് വാമചതുഷ്കം. ഈ പാർശ്വചതുഷ്കങ്ങളാണ് കോണാഷ്ടകം. ഹൃദയസ്ഥാനത്ത് സ്തനദ്വയമദ്ധ്യത്തിലുള്ള നിമ്നത്രികോണം ഹൃദയത്രികോണം. അതിന്നു പുറത്ത് നാലു ദിക്കിലുമായി കാമേശ്വരിയെ ശരം, ചാപം, പാശം, സൃണി ഇവയോടെ ന്യസിച്ച് നമിക്കുന്നു. ആയുധചതുഷ്ടയത്തോടെ എന്ന് ധരിക്കണം. ആയുധത്തിലെ പുംസ്ത്രീഭേദം കാമേശ്വരകാമേശ്വരിമാരെന്ന് സൂചിതം. ബാണം നേത്രത്തിലും ചാപം പുരികത്തിലും പാശദ്വയം കർണ്ണത്തിലും സൃണി നാസാഗ്രത്തിലുമാണ് വിന്യസിക്കുന്നത്. ത്രികോണായ നമഃ എന്ന മന്ത്രം കൊണ്ട് രേഖാത്രയം സ്പർശിച്ച് വിന്യസിക്കുന്നു. ത്രികോണത്തിന്റെ അഗ്രദക്ഷിണോത്തരങ്ങളിൽ

'

കാമേശ്വരി, വജ്രേശ്വരി, ഭഗമാലിനി എന്നീ ദേവിമാരുടെ മദ്ധ്യത്തിലായി വേണം ദേവി ത്രിപുരസുന്ദരീ ധ്യാനം. അതായത്, ശ്രീചക്രത്തിന്റെ ബിന്ദുവിൽ. പ്രകാശവിമർശസാമരസ്യരൂപയായ ത്രിപുരസുന്ദരി ബിന്ദുവിലാണ് വിന്യസിക്കപ്പെടുന്നത്. ഇതാണ് ഗുഹ്യതമമായ ന്യാസക്രമം.

68 ഏതതേ ഗുഹ്യതമം കാര്യം ത്വയാ വൈ വീരവന്ദിതേ സമയസ്ഥായ ദാതവ്യം നാശിഷ്യായ കദാചന

ഈ ഗുഹ്യതമമായ കാര്യം നിനക്ക് ഞാൻ ഉപദേശിച്ചു. ഇത് സമയാചാരതൽപ്പരരായ കൌലികർക്ക് ഉപദേശിക്കാവുന്നതാണ്. പശുസമയാചാരനിഷ്ഠർക്കോ മറ്റു ശിഷ്യന്മാർക്കോ ഉപദേശിക്കരുത്. (സമയസ്ഥന്മാരാണെങ്കിലും ശിഷ്യരല്ലാത്തവർക്ക് എന്നും അർത്ഥം).

69. ഗുപ്താദ് ഗുപ്തതരം ചൈതദ് തവാദ്യ പ്രകടീകൃതം മൂലദേവ്യാധികം ന്യാസമണിമാന്തം പുനർന്യസേത്

,

രഹസ്യത്തിൽവെച്ച് രഹസ്യമായ ഈ ജ്ഞാനം നിനക്കാണ് ഞാൻ ആദ്യമായി പ്രകടിപ്പിച്ചുതരുന്നത്. മൂലദേവി മുതൽ അണിമ വരെ എല്ലാ ശ്രീചക്രാവരണ ദേവതകളോടും കൂടി, ന്യാസം ചെയ്യേണ്ടതാണ്. മൂലദേവ്യാദിന്യാസപ്രകാരം പറയാം.

69. ശിരസ്ത്രികോണേ പൂർവ്വാദി
കാമേശ്വര്യാദികാ ന്യസേത്

73 ചൂഡാദികേർദ്ധനിമ്നേർദ്ധം
ശേഷാർദ്ധം കർണ്ണപൃഷ്ഠകേ

കർണ്ണപൂർവ്വേ ത്വപാംഗേ ച തസ്യ
മൂലേ ച വിന്യസേത്

ചൂഡ, നേത്രമൂലം, അപാംഗം ,കർണ്ണ പൂർവ്വപൃഷ്ഠം ഇവിടങ്ങളിൽ സർവ്വജ്ഞ മുതലായവരുടെ(10) പകുതി വിന്യസിക്കുക .ബാക്കി പകുതി മറുഭാഗത്ത്. പൂർവ്വചക്രത്തിൽ വശിന്യാദികളും അനന്തരോപരിചക്രത്തിൽ സർവ്വസിദ്ധ്യാദികളും അവരുടെ മദ്ധ്യസ്ഥാനത്ത് സർവ്വജ്ഞ മുതലായവരുമാണ് ന്യസിക്ക

ppെടുന്നത്. സർവ്വസിദ്ധി മുതലായ ആവരണദേവതാന്യാസം പറയുന്നുഃ-

74. സർവ്വസിദ്ധ്യാദികം കണ്ഠേ
പ്രാദക്ഷിണ്യേന വിന്യസേത്
നാഭാവഷ്ടദലം തത്തു വംശേ വാമേ ച
പാർശ്വകേ ഉദരേ സവ്യപാർശ്വേ ച
ന്യസേദാദിചതുഷ്ടയം

75 വംശവാമാന്തരാളാദി ന്യസേദന്യ
ചതുഷ്ടയം സ്വാധിഷ്ഠാനേ ന്യസേത്
സ്വസ്യ പൂർവ്വാദ്യക്ഷാവസാനകം

76.ചതസ്രസ്തു ചതസ്രസ്തു ചതുർദിക്ഷു
ക്രമാദ് ന്യസേത്

നേരത്തെ പറഞ്ഞപോലെ പ്രാദക്ഷിണ്യക്രമത്തിൽമനുകോണത്തിൽ (ചതുർദ്ദശകോണത്തിൽ) ന്യസിക്കുക. നാഭിയിലെ അഷ്ടദലപത്മത്തിൽ അന്ംഗകുസുമാദ്യഷ്ടകം .അനംഗകുസുമ, അനംഗമേഖല, അനംഗമദന,അനംഗമദനാതുര ഇവരെ വംശം (പൃഷ്ഠാസ്ഥി), വാമപാർശ്വ ങ്ങളുടെ അന്തരാളത്തിൻ മുൻവശം, ദക്ഷിണപാർശത്തിന്റെയും പൃഷ്ഠാസ്ഥി

,

യുടേയും അന്തരാളം എന്നിവിടങ്ങളി ലാണ് ന്യസിക്കേണ്ടത്.(നാഭിയുടെ പശ്ചിമാദിദക്ഷിണപാർശ്വാന്തം) മറ്റു നാലുപേരെ ( അനംഗരേഖ, അനംഗവേ ഗിനി, അനംഗാങ്കുശ,അനംഗമാലിനി) നാഭിദേശത്ത് വായുകോൺ മുതൽ നൈര്യതിപര്യന്തം ന്യസിക്കുന്നു. കാമാക ർഷിണി മുതലായ ആവരണദേവതകളെ സ്വാധിഷ്ഠാനപത്മത്തിൽ കിഴക്കുനിന്ന് തുടങ്ങി, ദക്ഷിണദിക്ക് വരെ നാലുദിക്കി ലും നന്നാലുവീതം ക്രമേണ ന്യസിക്കുക.

77. മൂലാധാരേ ന്യസേന്മുദ്രാ ദശകം സാധകോത്തമഃ

78. പുനർവംശേ ച സവ്യേച വാമേ ചൈവാന്തരാലകേ ഊർദ്ധ്വാധ ദശമുദ്രാശ്ച ഊർദ്ധ്വാധൌ വർജ്ജിതം പുനഃ

സർവ്വസംക്ഷോഭിണി മുതലായ മുദ്രാശ ക്തികളെ മൂലാധാരത്തിൽ സാധകോത്ത മർ ന്യസിക്കുന്നു. പുന എന്നതുകൊണ്ട് അഷ്ടപടലസ്ഥാനോക്തമായത് വീണ്ടും എന്ന് അർത്ഥം. പൃഷ്ഠാസ്ഥി, വാമപാ

'

ർശ്വം, ദക്ഷിണപാർശ്വം (ഉത്തരഭാഗത്തു നിന്ന് ദക്ഷിണഭാഗത്തേക്ക്)ഇവയുടെ അന്തരാളം. പൃഷ്ഠാസ്ഥി വായവ്യാദിക ളുടെ അന്തരാളം മുതൽ മുകളിലേക്കും താഴേക്കും ദശമുദ്ര.

ഇന്ദ്രേശാനദിശോർമദ്ധ്യേ സ്ഥാനമന്യം പ്രകീർത്തിതം നൈരൃത്യംബുദിശോ ർമദ്ധ്യേ സ്ഥാനമന്യത് പ്രകീർത്തിതം ഇപ്രകാരം 10 ലോകപാലരുടെ രീതി യിൽ സ്ഥാനദ്വയമായി ദശമുദ്രാർച്ചന.

79 ബ്രഹ്മാണ്യാദഷ്ടകം ദക്ഷജംഘായാം താസ്തുപൂർവ്വവത് വാമജംഘാം സമാരഭ്യ വാമാദിക്രമതോപി ച

80 സിദ്ധ്യഷ്ടകം ന്യസേത് തേഷു ദ്വയം പാദതലേ ന്യസേത് കാരണാത് പ്രസൃതം ന്യാസം ദീപാത് ദീപമിവോദിതം

81 ഏവം വിന്യസ്യ ദേവേശി സ്വാഭേദേന വിചിന്തയേത് തതശ്ച കരശുദ്ധ്യാദി ന്യാസം കുര്യാത് സമാഹിതഃ

ബ്രഹ്മാണിമുതലായവരെ നേരത്തെ പറ

ഞ്ഞ പോലെ വംശസ്ഥാനത്ത് സവ്യഭാ
ഗത്ത് ന്യസിക്കുന്നു. പൃഷ്ഠത്തിന്റെ വാമ
ഭാഗത്തുള്ള ജംഘ എന്ന് ധരിക്കണം.
വാമജംഘയിൽ നിന്ന് തുടങ്ങി വാമാദി
ക്രമത്തിൽ. ഈരണ്ട് സിദ്ധികളെ വീതം
പാദതലത്തിലാണ് ന്യസിക്കുന്നത്. പ്രകാ
ശവിമർശരൂപാത്മകമായ ചൈതന്യമാണ്
പ്രപഞ്ചകാരണം. ഒരു ദീപത്തിൽനിന്ന്
മറ്റൊരു ദീപം കൊളുത്തുന്നതു പോലെ
യാണ് ജഗത്സൃഷ്ടി. അതിനാൽ ഇപ്രകാരം
ന്യാസം ചെയ്യുന്നത് സ്വാത്മാവിൽനിന്ന്
ഒന്നും ഭിന്നമല്ല എന്ന് അഭേദഭാവന ഉറ
പ്പിക്കുന്നു. ശ്രീചക്രാവയവങ്ങളെ സ്വന്തം
അവയവങ്ങളുമായി ഭേദം കൽപ്പിക്കാ
തെ ഏകത്വം ഭാവന ചെയ്യണം. പ്രപ
ഞ്ചവും ശ്രീചക്രവും ഗുരുദേഹവും
സ്വശരീരവും അഭേദമായി, എല്ലാ ജീവ
നിലും അഭേദം കാണുന്ന അവസ്ഥയിൽ
സമാഹിതചിത്തൻ എത്തിച്ചേരുന്നു.
ഷോഡാന്യാസം കൊണ്ട് പരചിദാനന്ദ
ലക്ഷണം തികഞ്ഞ് പക്വചിത്തനായവൻ,
ബാഹ്യപൂജാക്രിയായോഗ്യതയായ കര

,

ശുദ്ധി മുതലായ ന്യാസങ്ങൾ ചെയ്യാൻ ആരംഭിക്കാം.

82. മൂർദ്ധ്നി ഗുഹ്യേ ച ഹൃദയേ
നേത്രത്രിതയ ഏവ ച ശ്രോത്രയോർയു
ഗലം ദേവി മുഖേ ച ഭുജയോഃപുനഃ

83 പൃഷ്ഠേ ജാനോശ്ച നാഭൌ ച
വിദ്യാന്യാസം സമാചരേത് കരശുദ്ധിം
പുനശ്ചൈവ ആസനാനി ഷഡംഗകം

വിദ്യയുടെ ബീജത്രയന്യാസമാണ് വിദ്യാ ന്യാസം. മൂർദ്ധാവിൽ വാഗ്ഭവബീജം. ഗുഹ്യത്തിൽ കാമരാജബീജം. ഹൃദയത്തിൽ ശക്തിബീജം. സ്ഥാനത്രയത്തിൽ ബീജത്രയമുച്ചരിച്ച് ന്യസിക്കുക.

83 ശ്രീകണ്ഠാദിംശ്ച വാഗ്ദേവിഃ
ആധാരേ ഹൃദയേ പുനഃശിഖായാം
ബൈന്ദവസ്ഥാനേത്വഗ്നിചക്രാദികാ
ന്യസേത്

വാഗ്ദേവി വശിന്യാദിവാഗ്ദേവതകൾ. ശ്രീകണ്ഠാദികൾ,ഇവരെ അനാഹതത്തിലും ശിഖയിലും ബൈന്ദവസ്ഥാനത്തും അഗ്നിചക്രത്തിലും ന്യസിക്കുക.

,

84. തത്വത്രയം സമസ്തം ച
വിദ്യാബീജത്രയാന്വിതം

85. പാദാദിനാഭിപര്യന്തമാഗലം
ശിരസസ്തദാ

86 വ്യാപകം ചൈവ വിന്യസ്ത
ത്വാത്മീകൃത്യ പരം പുനഃസന്തർപ്പയേത്
പുനർദ്ദേവിം സൌമ്യാഗ്നേയാമൃതദ്രവൈഃ

തത്വത്രയം ആത്മ,വിദ്യാ,ശിവത്രയം
സകലവും തത്വത്രയസമഷ്ടിരൂപമാണ്.
തുരീയമാണ് പരമാർത്ഥതത്വം. വിദ്യാ
ബീജത്രയവും അവയുടെ സമുദായമായ
തുരീയബീജവും പാദാദികേശം
സ്പർശിച്ച് വ്യാപകം ന്യസിക്കുക.
വിശ്വതേജസ്സിനെ സ്വാത്മീകരിച്ച്,
ശ്രീമഹാത്രിപുരസുന്ദരിയെ സ്വാത്മാവാ
യി അറിയുക. സൌമ്യം ബ്രഹ്മരന്ധ്രാധോ
മുഖസഹസ്രദലകമലകർണ്ണികാമദ്ധ്യസ്ഥമാ
യ ത്രികോണത്തിലെ ഹാർദ്ധകലാത്മക
മായ സോമം. മൂലാധാരചതുർദ്ദലകമല
ത്തിലെ അഗ്നിമണ്ഡലത്രികേണത്തിലെ
അർദ്ധകലാരൂപം ആഗ്നേയം. ഇവ

,

രണ്ടും ചേർന്ന അനലാമൃതകുണ്ഡലിനീ രൂപം പ്രസരിപ്പിക്കുന്ന സൌമ്യാഗ്നേയദ്ര വം. അതിൽ അമൃതപ്ലവനം ചെയ്യുക, ആനന്ദലഹരിയിൽ ആറാടുക.

87 ഏവം ചതുർവിധോ ന്യാസഃ
കർത്തവ്യോ വീരവന്ദിതേ
ഷോഢാന്യാസോണിമാദ്യശ്ച
മൂലദേവ്യാദികഃ പ്രിയേ

88 കരശുദ്ധ്യാദികശ്ചൈവ സാധകേന
സുസിദ്ധയേ പ്രാതഃകാലേ തഥാ
പൂജാസമയേ ഹോമകർമ്മണി

89 ജപകാലേ തഥാ തേഷാം
വിനിയോഗഃപൃഥക് പൃഥക് പൂജാകാലേ
സമസ്തം വാ കൃത്വാ സാധകപുംഗവഃ

പരമനിശ്രേയസപ്രാപ്തിക്ക് ഷോഢാന്യാ സം ഇപ്രകാരം ചതുർവ്വിധം അനുഷ്ഠി ക്കണം. സിദ്ധികൾ ലഭിക്കണമെന്ന ആഗ്ര ഹമുള്ളവർക്കല്ല, മുമുക്ഷുവിന്നാണ് ഈ അനുഷ്ഠാനം. ന്യാസചതുഷ്ടയത്തിന് കാല ഭേദം പറയുന്നു. പ്രാതകാലത്ത് ഷോഢാ ന്യാസം. പൂജാസമയത്ത് അണിമാദി

,

ന്യാസം. ഹോമസമയത്ത് മൂലദേവ്യാദികന്യാസം. ജപകാലത്ത് കരശുദ്ധ്യാദി ന്യാസം. സാധകപുംഗവന്മാർ പൂജാസമയത്ത് സമസ്തവിധന്യാസവും ചെയ്യുന്നു. അവരാണ് കൃതകൃത്യർ.

90 ഷഢ്ത്രിംശത് തത്വപര്യന്തമാസനം
പരികൽപ്യ ച ഗുപ്താദിയോഗിനീനാം
ച മന്ത്രേണാഥ ബലിം ദദേത്

ഷഢ്ത്രിംശതത്വപര്യന്തം ക്ഷിതി മുതൽ ശിവം വരെ ആസനം പരികൽപ്പിക്കുക. ചിന്മരീചികളുടെ ആധാരമായ ശ്രീചക്രാസനം പരികൽപ്പിക്കുക.

ഹൃത്സരോജാന്തരേ ധ്യായം പൃഥിവ്യാദി ശിവാന്തകം ഗുപ്താദിതപ്തകുസുമ ക്ഷേപേണാസനതാം നയേത്. ഗുപ്താദി എന്നതുകൊണ്ട്, സമസ്തപ്രകടപദമദ്ധ്യാഹാര്യം. ഗുപ്തതരസമ്പ്രദായകുലകൌല നിഗർഭരഹസ്യാദിരഹസ്യയോഗിനിമാരെയും ഗ്രഹിക്കണം. കുമാരസംഭവത്തിൽ കാളിദാസൻ അവചിതബലിപുഷ്പാ എന്ന് പറയുന്നു. ബാഹ്യപൂജാകരണം മാത്രം പോര, ആന്തരമായ ധ്യാനവും

കൂടി വേണം. അന്തർയാഗത്തിന് സ്വശരീരം യോഗിനീസമുദായമായ ശ്രീചക്രമായി വിഭാവനം ചെയ്യണം.
സമസ്തപ്രകടഗുപ്തഗുപ്തതരസമ്പ്രദായ കുലകൌലനിഗർഭരഹസ്യാദിരഹസ്യപരാപരരഹസ്യയോഗിനീശ്രാപാദുകാഭ്യാം നമഃ എന്ന മൂലയോഗിനീമന്ത്രം കൊണ്ട് സ്വശിരസ്സിലും പൂജ ചെയ്യണം. ഇനി ആന്തരവിഘ്നനിരാസം പറയുന്നു.

91. പിണ്ഡരൂപപദഗ്രന്ഥിഭേദനാത്
വിഘ്നഭേദനം ഗുഹ്യഹൃന്മുഖമൂര്ദ്ധസു
വിദ്യാന്യാസേന സുന്ദരി

ഗുഹ്യം ഗുദമേഢ്രാന്തരാളം. മുഖം മുഖാവയവമായ ലലാടം. ഗുദം,ഹൃദയം,മുഖം, മൂർദ്ധാവ് നാലു സ്ഥാനം വിദ്യാന്യാസത്തിനു പറയുന്നു. സൌഭാഗ്യവിദ്യയുടെ നാലു ബീജം ന്യസിക്കുക. പിണ്ഡം കുണ്ഡലിനി. പദം ഹംസം ഹൃദയം. രൂപം ബിന്ദുസ്ഥാനം ലലാടം. കുണ്ഡലിനിയിൽ സൂത്രേ മണിഗണമെന്നപോലെ ഇവ ഗ്രന്ഥിരൂപത്തിൽ കോർക്കപ്പെട്ടിരിക്കുന്നു. മൂലാധാരകന്ദം മുതൽ ചിന്മയ

,

മായ ബ്രഹ്മരന്ധ്രം വരെ ഗ്രന്ഥിഭേദനം ചെയ്ത് കുണ്ഡലിനി ഉണരുന്നു. വി ഘ്നം കൂടാതെ പരവിശ്രാന്തി പ്രാപിക്കു ന്നു.അന്തര്യോഗത്തിന് ദേഹം തന്നെയാണ് യാഗഗൃഹം. എങ്കിലും ബഹിർയാഗമന്ദി രത്തിലും വിഘ്നനിവാരണത്തിന് ചില കാര്യങ്ങൾ ചെയ്യണം.

92.യാഗമന്ദിരഗതാംശ്ചൈവ വിഘ്നാനു ത്സാര്യ മന്ത്രവിത് പാർഷ്ണിഘാതേന ഭൌമാശ്ച താലേന ച നഭോഗതാൻ

93.അസ്ത്രമന്ത്രേണ ദൃഷ്ട്വാ ച
ദിവ്യാൻ വിഘ്നാനപോഹയേത്
ദിക്ഷ്വധോർദ്ധ്വം മഹാവഹ്നിപ്രാകാരം
പരിഭാവയേത്

യാഗമന്ദിരത്തിലുള്ള ഭൌമമായ(ഭൂമിയി ലുള്ള) ഭൂതങ്ങളെയും നഭസ്സിലുള്ള ദിവ്യ ഭൂതങ്ങളേയും ശിവകാരുണ്യമുള്ള സാധ കൻ അസ്ത്രമന്ത്രം കൊണ്ട് നശിപ്പിക്കു ന്നു. ഹൂം അസ്ത്രായ ഫട് എന്നാണ് മന്ത്രം. ഭൂമി, ഭുവർല്ലോകം, നഭോലോകം മൂന്നു സ്ഥലത്തുമുള്ള ഭൂതങ്ങളുടെ

,

വിഘ്നനിവാരണത്തിനാണിത്. താലേന എന്നാൽ കരതലം കൊണ്ട് മൂന്നു പ്രാവശ്യം കൊട്ടുന്നതാണ്. മൂന്നുലോകത്തിലുമുള്ള ഭൂതങ്ങളെ ദർശിക്കാനും വിഘ്നം ജനിപ്പിക്കുന്നവയെ അപോഹനം ചെയ്യാനും വിദ്വാന് സാധിക്കുന്നു. പുറത്താക്കിയ ഭൂതങ്ങളുടെ പുനപ്രവേശനം തടയാനായി വഹ്നിപ്രാകാരഭാവനം പറയുന്നു. സംവിദഗ്നി മഹാസാരേ വിമർശകശരീരിണി ഭേദാഭാസമിദം ഹവ്യം ജുഹോമ്യ പുനരുപദ്രവം. എന്നുച്ചരിച്ച്, സർവ്വാർഘ്യവും ഹോമിക്കുക. സർവ്വദിക്കിലും അദ്വയപരസംവിത്താകുന്ന മഹാവഹ്നി ഉജ്വലിപ്പിക്കുക. ആ അഗ്നിപാകാരത്തിന്റെ സുരക്ഷാവലയത്തിൽ ഭേദപ്രതീതിലക്ഷണമുള്ള വിഘ്നാദികളൊന്നും പ്രവേശിക്കയില്ല. ഇനി സൂര്യപൂജനം.

94.സാമാന്യാർഘ്യേണ ദേവേശി
മാർത്താണ്ഡം പരിപൂജയേത്
പ്രകാശശക്തിസഹിതം
അരുണാകൽപ്പമുജ്വലം

,

95.ഗ്രഹാദിപരിവാരം ച വിശ്വതേജോ വഭാസകം സൌമ്യാഗ്നേയയുതൈർദേവീ രോചനാഗുരുകുങ്കുമൈഃ

96.മൂലമുച്ചാരയൻ സമ്യഗ് ഭാവയേച്ചക്ര രാജകം യോഗിനീമൂലമന്ത്രേണ ക്ഷിപേത് പുഷ്പാഞ്ജലിം തതഃ

സൂര്യൻ പ്രകാശം, മരീചികൾ വിമർശം. ശിവശക്തിമയമായ , ത്രിപുരസുന്ദരിയെ പ്പോലെ അരുണവർണ്ണോജ്ജ്വലമായ സൂര്യ നെ ഗ്രഹഗണസഹിതം (പരിവാരദേവ താസമേതം) വിശ്വതേജസ്സിനെ അവഭാസി പ്പിക്കുന്നവനായി പൂജിക്കുക. ഇന്ദ്രിയ ങ്ങൾ വിഷയങ്ങളെ ഗ്രഹിപ്പിക്കുന്നതു പോലെ സൂര്യഗതി,സൂര്യസ്ഥാനം ഇവ ഗ്രഹിപ്പിക്കുന്നതിനാലാണ് ഗ്രഹനാമം, പ്ലാനറ്റ് എന്നല്ല അർത്ഥം. സോമാദിഗ്രഹ ങ്ങളേക്കാളും, ജ്യോതിസ്സുകളുടെ ജ്യോ തിസ്സായ സൂര്യനാണ് പ്രധാനകേന്ദ്ര സ്ഥാനം കൊടുക്കുന്നത്.സ്വർണ്ണവർണ്ണമായ പട്ടത്തിൽ, ഹേമസൂചി കൊണ്ട്, കർപ്പൂരം,കാശ്മീരം, ഗോരോചനം, അഗുരു, കുങ്കുമം എന്നീ 6 തരം സുധ

,

(ചാറ്) ഉപയോഗിച്ച് ബാഹ്യചക്രം ആലേഖനം ചെയ്യുക. സർവ്വചക്രത്തിലും വെച്ച് ഉത്തമം ചക്രരാജകമാണ്. മൂലമന്ത്രം ഉച്ചരിച്ച് ചക്രരാജം ലേഖനം ചെയ്യുക. ചതുരാമ്നായമയമായതിനാലാണ്ഉത്തമത്വം. സമത്രികോണശക്ത്യഗ്രം സമരേഖം മനോഹരം (സമ്യഗ്)ആയി സ്വയം വരക്കുന്നു.യോഗിനികുടെ (പ്രകടയോഗിനികളുടെ) മൂലമന്ത്രം ഉച്ചരിച്ച് ശ്രീചക്രത്തിൽ പുഷ്പാഞ്ജലി ചെയ്യുക. പുഷ്പങ്ങളുടെ അഭാവത്തിൽ ചെയ്യേണ്ടത്:-

97. മണിമുക്താപ്രവാളൈർവാ വിലോമം
മൂലവിദ്യയാ അശൂന്യം സർവ്വദാ
കുര്യാത് ശൂന്യേ വിഘ്നാസ്ത്വനേകശാഃ

പുഷ്പമല്ലെങ്കിൽ രത്നം, മുത്ത്, പവിഴം ഇവകളാൽ പ്രതിലോമമായി മൂലവിദ്യാമന്ത്രം ഇടയിൽ ഒഴിവ് (ശൂന്യം)വരാതെ ഉച്ചരിച്ച് പൂജ ചെയ്യണം. ഇടയിൽ ശൂന്യം (ഒഴിവ്) വരുന്നത് അനേകം വിഘ്നങ്ങൽക്ക് കാരണമായേക്കാം.ഇനി സാമാന്യാർഘ്യവിധാനം.

,

98. ശ്രീചക്രശ്ചാത്മനൈശ്ചൈവ മദ്ധ്യേ ത്വർദ്ധേ പ്രതിഷ്ഠയേത്.
ചതുരസ്രാന്തരാലസ്ഥകോണഷഡ്കേ സുരേശ്വരി.

99. ഷഡാസനാനി സംപൂജ്യ ത്രികോണസ്ഥാന്തരേ പുനഃ  പീഠാനി ചതുരോ ദേവി കാപൂജാഓ ഇതിക്രമാത്

100 അർച്ചയിത്വാർദ്ധപാദേ തു വഹ്നേർദശകലാ യജേത് അർഘ്യപാത്രം പ്രതിഷ്ഠാപ്യ തത്ര സൂര്യകലാ യജേത്

101.പാത്രേ സൂര്യകലാശ്ചൈവ കഭാദി ദ്വാദശാർച്ചയേത് വിദ്യുതേ തു പുനദ്രവ്യേ ഷോഡശേന്ദുകലാ യജേത്

കാപൂജാഓ കാമകോടി, പൂർണ്ണഗിരി, ജാലന്ദരം, ഒഡ്യാണപീഠം ഇവ ക്രമമായി പീഠത്തിൽ ഭാവിക്കേണ്ട വിധം പറയു ന്നു. അർദ്ധപാദത്തിൽ അഗ്നികലയും, പാത്രത്തിൽ സൂര്യകലയും .അസ്ത്രപ്രക്ഷാലിതം ശംഖം സ്ഥാപയിത്വാ തഥോപരി ഹൃദയാത് സൂര്യബിംബം ച സമാവാഹ്യ

,

സ്വമന്ത്രതഃ(സ്വച്ഛന്ദസംഗ്രഹം) അവിടെ സൂര്യകല പൂജിക്കുന്നു. കാദിഠാന്തം , ഭാദിഡാന്തം (കഭാദി) ഈരണ്ടു വർണ്ണ യുക്തമായ ദ്വാദശകലകൾ ക്രമമായി അർച്ചിക്കുന്നു. യകാരാദികളായ 10 അഗ്നികലകളാണ്. അകാരാദി ഷോഡശ സ്വരം സോമകലകളാണ്. പാത്രത്തിൽ ലവംഗാദികളും സുഗന്ധകുസുമങ്ങളുമിട്ട ജലം ഇന്ദുമണ്ഡലം. ദ്രവരൂപമായ ഈ ദ്രവ്യം (ജലം)വിശേഷാർഘ്യമാണ്. അകാരാദ് ഷോഡശകല അമൃതമാണ്. അമൃത,മാനദ, പൂഷാ,പുഷ്ടി, പ്രീതി, രേവതി, ഹ്ലീമതി, ശ്രീ,കാന്തി,സുധാ, ജ്യോത്സ്നാ, ഹൈമവതി, ഛായാ, സംപൂരിണി, വാമാ,രാമാ എന്ന് നാമങ്ങൾ.

102. അമൃതേശീം ച തന്മദ്ധ്യേ ഭാവയേശ്ച നവാത്മനാ നവാത്മനാ തതോ ദേവീം തർപ്പയേദ്ദാതുദേവതാഃ

103 ആനന്ദഭൈരവം ചൈവ വൌഷഡന്തേന തർപ്പയേത്

,

തദൈവാർഘ്യം വിശേഷേണ സാധയേത് സാധകോത്തമഃ

അമൃതസ്രാവിണിയായ അമൃതേശിരൂപം , പ്രസൃതാമൃതരശ്മ്യൈൗഘം സന്തർപ്പിത ചരാചരം ഭവാനി ഭവശാന്ത്യൈ ത്വാം ഭാവയാമ്യമൃതേശ്വരീം  എന്ന് ധ്യാനം. വിശുദ്ധി,ഹൃദയം,നാഭി,സ്വാധിഷ്ഠാനം, മൂലാധാരം,ആജ്ഞ മുതലായ സ്ഥാനങ്ങളിൽ ഡാകിന്യാദി ധാതുദേവതകളെ ധ്യാനിക്കുക. ആനന്ദഭൈരവായ വൌഷഢ് എന്ന് നവാത്മാക്കളായി ആനന്ദഭൈരവരെ തർപ്പണം ചെയ്യുക. ലകുലീശം സമുദ്ധൃത്യ  സംവർത്തകം തഥാ പിനാകിനം ച ഖഢ്ഗീശം ഭുജംഗം ബാലിനം തഥാ യോജയിത്വാ ക്രമേണൈവ കാര്യകാരണമസ്തകം അർദ്ധീശം യോജയേദന്ത്യേ നവാത്മായം സമുദ്ധൃതഃ സദാശിവൻമുതൽ സ്വഗുരുപരമ്പരയിലെ ഗുരുക്കന്മാരുടെ പാദുകം സ്മരിച്ച് മൂലവിദ്യ(സൌഭാഗ്യവിദ്യ) ജപിക്കുക. ഹോമം ഭേദഭാവനഎന്ന ഇന്ധനം പൂർണ്ണമായി എരിച്ചുകളഞ്ഞിട്ടാണ്

,

ചെയ്യുന്നത്. നിവേദ്യം മസ്തകസ്തായ ഗുരവേദ്ധം തദാജ്ഞയാ കൽപ്പാന്തഹുത ഭുക്കൽപ്പചിദഗ്നൌ വിശ്വധസ്മരേ. മേയരാശിമയം ഹവ്യം വാസനാത്മോപ ദംശകം വ്യതിഷംഗേണ സ ജുഹ്വൻ ജപേദാത്മാനമാമൃശൻ(ശ്രീപരാക്രമം)

104 ഗുരുപാദാലിമായൂജ്യ ഭൈരവായ ദദേത് പുനഃതദാജ്ഞാപ്രേരിതം തച്ച ഗുരുപംക്തൌ നിവേദയേത്.

ദിവ്യൌഘം,സിദ്ധൌഘം , മാനവൌഘം എന്ന മൂന്ന് ഗുരുപരമ്പരകളുടെ പാദുകാ പരമ്പര സ്ശക്തിക്കനുസരിച്ച് ജലം, അക്ഷതം, പുഷ്പം ഇവയാലർച്ചിക്കുന്നു. ത്രിരുദ്ധൃത്യ മഹാപത്മവനാന്തസ്ഥ ശൃം ഗാടോദരവാസിനേ ഗുരുരൂപിണേ ഭൈര വായ ദദേത് നിവേദ്യമെന്ന് മഹാഗുരു വിനെ ഭൈരവനായി സങ്കൽപ്പിച്ചാണ് നിവേദ്യം. ഗുരുരൂപമായ ഭൈരവന്റെ ആജ്ഞ പ്രകാരമാണ് മറ്റ് ഗുരുപംക്തിക്ക് നിവേദിക്കുന്നത്.

,

105. തദീയം ശേഷമാദായകാമാഗ്നൌ വിശ്വതസ്ത്വിഷി പാദുകാം മൂലവിദ്യാം ച ജപൻ ഹോമം സമാചരേത്

എന്താണ് കാമാഗ്നി. അതെവിടെയിരിക്കുന്നു. എന്താണ് ഹവിസ്സ്.കലാജാലേ കാമേശ്വരാഖ്യേ സർവ്വപ്രാണിഷ്വാത്മന്യഗ്നൌ. സകലപ്രാണികളുടേയും ഉള്ളിലിരിക്കുന്നവനാണ് കാമദേവൻ. വിശ്വഗ്രസനശീലമുള്ള അവന്റെ രൂപം തേജോമയമാണ്. ഇപ്രകാരം വിശ്വസ്മരനായ അവന്റെ കലാജാലമെല്ലാം ഗുരുപാദുകത്തിൽ മൂലവിദ്യാജപത്തോടെ ഹോമിക്കുന്നതാണ് ഹവിസ്സ്.

106 മഹാപ്രകാശേ വിശ്വസ്യ സംസാരവമനോദ്യതേ മരീചിവൃത്തിർജൂഹൂയാന്മനസേ കുണ്ഡലീമുഖേ.

കുണ്ഡലിനീമുഖത്ത് മഹാപ്രകാശമായി, നിരിന്ധനദീപ്തവും നിർവ്വാണമരഹിതവുമായി സദാ ജ്വലിക്കുന്ന അഗ്നിയുണ്ട്. വിശ്വത്തിന്റെ സംസാരത്തെ സദാ വമനം

,

ചെയ്യുന്നതിന് ഉദ്യുക്തമാണ് അത്.മനസാ സാർദ്ധം മരീചിവൃത്തി അതിലേക്ക് സമർപ്പിക്കുക. ചിദഗ്നി അകത്ത് മരീചി വൃത്തിയും പുറത്ത് സഞ്ചാരവൃത്തിയു മാണ്. സകലപ്രാണികളിലും കുണ്ഡലിനി പ്രകാശലക്ഷണമായ കാമാഗ്നിയായി ആത്മാവ് മനസ്സിനോടും മനസ്സ് ഇന്ദ്രിയ ങ്ങളോടും സംയോജിപ്പിച്ച് വ്യവസ്ഥിതി മാണ്. പ്രസൃതചിന്മരീചിരൂപാക്ഷവൃത്തി ലക്ഷണമായ ഹവിസ്സിനെയാണ് മനസാ ഹോമിക്കേണ്ടത്. ധർമ്മാധർമ്മഹവിസ്സു കളെക്കൊണ്ട് ദീപ്തമായ ആത്മാഗ്നിയെ മനസ്സെന്ന സൃക്ക് കൊണ്ട് ഹോമിക്കുക. പൂർണ്ണാഹൂതി ആന്തരമാണ്.

107. അഹന്തേദന്തയോരൈക്യമുന്മന്യാം സൃചി കൽപ്പിതം മഥനോദ്രേകസംഭൂതം വസ്തുരൂപം മഹാഹവിഃ

108. ഹുത്വാ ഹുത്വാ സ്വയം ചേവം സഹജാനന്ദവിഗ്രഹഃസ്വപ്രഥാപ്രസരാകാരം ശ്രീചക്രം പൂജയേത് സുധീഃ

,

അഹന്ത പ്രമാതാവ്. ഇദന്ത പ്രമേയം. അവയുടെ ഐക്യം പ്രമാണം. ഇത് മൂന്നിന്റേയും സാമരസാത്മകം ,
വിശ്വക്ഷിപ്തപദം പ്രമേയസുഭഗാം ബ്രാഹ്മീം മഹാവാഗ്ഭവേ
വിശ്വാതീർണ്ണമഹാപ്രകാശവപുഷം ശക്തിം ച നൈസർഗ്ഗികീം
പ്രാമാണ്യപ്രവണത്രിശക്തിഖചിതാ-
മധ്യുഷ്ടചാതുർദശീ സംവിത്യർക്കസമിദ്ധ വസ്തുഭരിതോ മന്ഥാനി മന്ത്രാരണിം
മന്ത്രമാകുന്ന അരണി കടഞ്ഞെടുത്ത ത്രിതയസമഷ്ടിരൂപം. മഹാഹവിസ്സ്, പ്രമേയലക്ഷണം. ജ്യോതിസ്സ് പ്രമാതൃല ക്ഷണം.ഉന്മനി എന്ന സൃക്ക് കൊണ്ട് പൂർണ്ണാഹൂതി.
ആനന്ദം ബ്രഹ്മണോരൂപം തച്ച ദേഹേ പ്രതിഷ്ഠിതം തസ്യാഭിവ്യഞ്ജകം ദ്രവ്യം യോഗിഭിസ്തേന പീയതേ. സദാനന്ദം ഉണ്ടാവുമ്പോളാണ് സ്വയം സഹജാനന്ദ വിഗ്രഹനായി ബ്രഹ്മാത്മൈക്യം ലഭിച്ചു എന്ന് പറയാവുന്നത്. മനസ്സിൽ നിരന്തരമായി ബ്രഹ്മചക്രാർച്ചനം

,

ചെയ്യുന്നവർക്ക് പൂർണ്ണാഹൂതിലക്ഷണം നിത്യാനന്ദപ്രാപ്തിയാണ്. സുധി എന്നാൽ സുധാരസമായ ബ്രഹ്മാത്മൈക്യാനുഭൂതി നുകർന്ന് മറ്റൊന്നിലും ആസക്തിയില്ലാതാ യവനാണ്. മനസ്സ് ഒന്നിൽത്തന്നെ ധാരണ ഉറച്ച്, ഏകതാനതാരൂപമാകുന്നതാണ് ധ്യാനം. ധ്യാനമില്ലാത്ത വെറും പൂജ നിഷ്ഫലമാണ്. ആത്മാവിൽ പരമാന ന്ദാവസ്ഥ പ്രോജ്ജ്വലിച്ച് സ്ഥിരധീയായവ നാണ് സുധി. സ്വപ്രഥാപ്രസരാകാരമായ അദ്ദേഹത്തിന്റെ വ്യാപാരം ആ പ്രഥ പരോപകാരാർത്ഥം പുറത്തേക്ക് പ്രസരി പ്പിക്കുക മാത്രമാണ്. അത് നൈസർഗ്ഗിക മായ ആത്മസ്ഫുരണമാണ്. അവരുടെ ശ്രീചക്രം സ്വസംവിത് ദേവതയായ വിദ്യ കുടികൊള്ളുന്ന സ്വശരീരം തന്നെയാണ്. ശ്രീചക്രവിദ്യയാണ് അതിൽനിന്ന് പുറത്ത് പ്രസരിക്കുന്നത്, സ്ഫുരിക്കുന്നത്. ചക്ര പൂജയിലാണ് ഗണേശ,വടുകപൂജനവും പെടുന്നത്.

,

109. ഗണേശം ദൂതരിം ചൈവ
ക്ഷേത്രേശം ദൂതികാം തഥാ ബാഹ്യദ്വാരേ
യജേദ് ദേവി ദേവീശ്ച സ്വസ്തികാദികാഃ

ചക്രദ്വാരത്തിലെ ഗണേശന്റെ ശക്തി ദൂത
രി, ക്ഷേത്രേശനായ വടുകന്റെ ശക്തി ദൂ
തിക. അവരെ ബാഹ്യദ്വാരത്തിൽ യജി
ക്കണം.
ദ്വൈതാദ്വൈതമഹാമോഹശർവ്വരീക്ഷപ
ണാക്ഷമഃഭാസ്വാനിവ ജയത്യേകോ
ഗണേശോ ദൂതരീയുതഃ പ്രതിഭായാഃ
പരോല്ലാസോ നിശാകര ഇവാപരാഃ
ദൂതീയുക്തഃ സ ജയതി ബടുകസ്താണ്ഡ
വാന്വിതഃ (സങ്കേതപദ്ധതി). ശ്രീചക്രദ്വാര
ത്തിൽ പുറത്ത് സ്വസ്തിക,ശ്രീദുർഗ്ഗ,
സരസ്വതി, ഭദ്രകാളി എന്ന നാലു ദേവി
മാരെ യജിക്കണം. സ്വാഹാ, ശുഭങ്കരി,
ഗൌരി, ലോകധാത്രി, വാഗീശ്വരി എന്ന്
പഞ്ചദേവതമാരെയും. ഈ ദേവിമാരെ
ഗായികമാരായി യജിക്കുന്നു.

110. തതശ്ചാന്തസ്ത്രികോണേപി
ഗുരുപംക്തിം ത്രിധാ സ്ഥിതാം തദന്തശ്ച
മഹാദേവീം താമാവാഹ്യ യജേത് പുനഃ

'

111.മഹാപത്മവനാന്തസ്ഥാം കാരണാനന്ദവിഗ്രഹാം മദംഗോപാശ്രയാം ദേവീമിഛരാകാമഫലപ്രദാം.

ശ്രീചക്രമദ്ധ്യത്തിലെ ബൈന്ദവാസനത്തിൽ സഹസ്രകമലപ്ത്മവനത്തിൽ, ഇഛരാകാമ ഫലപ്രദയായി, കാരണാനന്ദവിഗ്രഹയായി ശിവന്റെ മടിയിലിരിക്കുന്ന ദേവിയെ യജിക്കുന്നു. ശിവന്റെ മടിയിലാണെങ്കിലും ദേവി ശിവനെ ആശ്രയിച്ചല്ല വർത്തിക്കുന്നത്.

112. ഭവതീം തന്മയേരൈവ നൈവേദ്യാദിഭിരർച്ചയേദ് ത്രികോണേ തത്സ്ഫുരത്തായാഃപ്രതിബിംബാകൃതിഃപുനഃ

ദേവിക്ക് പഞ്ചോപചാരം അർപ്പിക്കുന്നു. ഗന്ധപുഷ്പധൂപദീപനൈവേദ്യം പൃഥിവി ആകാശം വായു തേജസ്സ്,സലിലം എന്ന ഭാവനയോടെ സമർപ്പിക്കണം. ശ്രീചക്രത്തിലെ ത്രികോണത്തിൽ രേഖാത്രയത്തിൽ, ഭൂതഗുണാത്മികയായി, പഞ്ചാശദ് അക്ഷരസ്വരൂപിണിയായി, ശ്രീവിദ്യയായി

,

പഞ്ചദശപ്രതിബിംബരൂപിണിയായി സ്ഫുരിക്കുന്ന ദേവിക്കാണ് അർച്ചന.

113.തത്തത്തിഥിമയോർനിത്യാഃകാമ്യക ർമ്മാനുരൂപിണി തത്ര പ്രകടയോഗിന്യ ശ്ചക്രേ ത്രൈലോക്യമോഹനേ

പ്രഥമ തുടങ്ങി 15 തിഥികളിലെ നിത്യ കളെ അവരവരുടെ കാമ്യകർമ്മഫല പ്രാപ്തിക്കായി ധ്യാനിക്കുന്നു. ത്രൈലോ ക്യമോഹനാദി ചക്രങ്ങളിൽ പ്രകടയോ ഗിനിമാരെയും യജിക്കുന്നു.

114.മാതൃകാസ്ഥൂലരൂപത്വാത് ത്വഗാദി വ്യാപകത്വതഃ യോഗിന്യഃപ്രകടാ ജ്ഞേയാഃസ്തൂലവിശ്വപ്രഥാത്മനി

മാതൃക പര,പശ്യന്തി, മദ്ധ്യമ, വൈഖരി. സ്ഥൂലരൂപം അകാരാദിക്ഷകാരാന്തം 51 അക്ഷരരൂപമായ വൈഖരി.
സ്ഥൂലരൂപവൈഖരീവർണ്ണവർഗ്ഗാഷ്ടകം കൊണ്ട് ബ്രാഹ്മി മുതലായ സിദ്ധികളു ണ്ടാവുന്നു. വർഗ്ഗാനുക്രമയോഗേന യസ്യാം മാത്രഷ്ടകം സ്ഥിതം വന്ദേ

,

താമഷ്ടവർഗ്ഗോത്ഥമഹാസിദ്ദ്യഷ്ടകേശ്വരീം( ചതുശ്ശ്രുതി 1. 11)

115. അണിമാദ്യാ മഹാദേവി സിദ്ധ്യോഷ്ടോ വ്യവസ്ഥിതഃ താസ്തു രക്തതരാ വർണ്ണൈവെരാഭയകരാസ്തഥാ

116.ധൃതചിന്താമഹാരത്നാ മനീഷിതഫലപ്രദാ ബ്രാഹ്മ്യാദ്യാ അപി തത്രൈവ യഷ്ടവ്യാഃക്രമശഃപ്രിയേ

അണിമ,ലഘിമ, മഹിമ, ഈശിത്വം, വശിത്വം പ്രാകാമ്യം, ഭുക്തി, ഇഛാ,പ്രാപ്തി, സർവ്വകാമപ്രദ മുതലായ സിദ്ധികളെ പശ്ചിമദ്വാരത്തിലാണ് യജിക്കേണ്ടത്. അഷ്ടസിദ്ധികളെന്ന് പ്രസിദ്ധമെങ്കിലും അവ 10 ഉണ്ട്. മഹാരത്നം ചിന്താമണി. മദ്ധ്യചതുരസ്രത്തിൽ പശ്ചിമദ്വാരം മുതലാണ് ബ്രാഹ്മി തുടങ്ങിയവരെ യജിക്കുന്നത്. അവരുടെ പ്രത്യേകധ്യാനം പറയാം.

117. ബ്രഹ്മാണി പീതവർണ്ണാ ച ചതുർഭിഃശോഭിതാ മുഖൈഃ

,

വരദാഭയഹസ്താ ച കുണ്ഡികാക്ഷ ്രസഗുജ്ജ്വലഃ

118 മാഹേശ്വരീ ശ്വേതവർണ്ണാ ത്രിനേത്രാ ശൂലധാരിണീ കപാലമേണം പരശും ദധാനാ പാണിഭിഃ പ്രിയേ

119.കൌമാരി പീതവർണ്ണാ ച ശക്തി തോമരധാരിണിവരദാഭയഹസ്താ ച ധ്യാതവ്യാ പരമേശ്വരി

120. വൈഷ്ണവി ശ്യാമവർണ്ണാ ച ശംഖചക്രഗദാബ്ജകാൻ ഹസ്തപദ്മൈശ്ച ബിഭ്രാണാ ഭൂഷിതാ ദിവ്യഭൂഷണൈഃ

121 വാരാഹി ശ്യാമളച്ഛായാ പോത്രിവക്ത്ര സമുജ്ജ്വലാ ഹലം ച മുസലം ശംഖം ഖേടകം ദധതീം ഭുജേഃ

122. ഐന്ദ്രീ ശ്യാമളവർണ്ണാ ച വജ്രോത്പല ലസത്കരാ ചാമുണ്ഡാ കൃഷ്ണവർണ്ണാ ച ശൂലം ഡമരുകം തഥാ.

123.ശംഖം വേതാലകം ചൈവ ദധാനാ ദക്ഷിണൈർഭുജൈഃ

,

നാഗവേടകഘണ്ഡാഖ്യാൻ ദധാനന്യൈഃ കപാലകം.

124. മഹാലക്ഷ്മിസ്തു പീതാഭാ പത്മൌ ദർപ്പണമേവ ച മാതുലംഗഫലം ചൈവ ദധാനാ പരമേശ്വരീ

125. ഏവം ധാത്വാ യജേദേതാശ്ചക്രേശീം ത്രിപുരാം തതഃ കർമ്മേന്ദ്രിയാണാം വൈമല്യാത് കരശുദ്ധികരി സ്മൃതാ

ബ്രഹ്മാണിക്ക് സ്വർണ്ണനിറം, നാലുമുഖം, കുണ്ഡിക,അക്,മാല, വരദാഭയമുദ്ര ധരിച്ച നാലുകൈ. മാഹേശ്വരിക്ക് വെളുത്ത നിറം,മൂന്നു കണ്ണ്, ശൂലം,കപാലം, മാൻ പരശു ധരിച്ച് നാലു കൈ. കൌമാരി സ്വർണ്ണനിറം. ശക്തി,തോമരം,വരദാഭയമുദ്ര ധരിച്ച് നാലുകൈ. വൈഷ്ണവി ശ്യാമവർണ്ണം, ശംഖം,ചക്രം, ഗദ,താമര. ദിവ്യഭൂഷണ ങ്ങളണിഞ്ഞിരിക്കുന്നു. വാരാഹിയും ശ്യാമളയാണ്. വരാഹമുഖമാണ്. ഹലം,മുസലം,ശംഖം, വേടകം ധരിച്ചിരിക്കുന്നു. ഐന്ദ്രി ശ്യാമളനിറം.

,

വജ്രം, താമര ധരിച്ചിരിക്കുന്നു.
ചാമുണ്ഡി കൃഷ്ണവർണ്ണം .
ശൂലം,ഡമരു,ശംഖം, വേതാലകം
ദക്ഷിണകരങ്ങളിലും നാഗം, ഖേടകം,
ഘണ്ടാമണി, കപാലം, വാമകരങ്ങളിലും.
മഹാലക്ഷ്മി സ്വർണ്ണനിറം പത്മം, കണ്ണാടി മാതുളഫലം ഇവ ധരിച്ചിരിക്കുന്നു.

ഇപ്രകാരം യജിക്കുന്നത് സർവ്വകർമ്മേന്ദ്രിയങ്ങളേയും വിമലീകരിക്കുന്നു.

126.കാര്യശുദ്ധിഭവാ സിദ്ധിരണിമാ ചാത്ര
സംസ്ഥിതാ ഷോഡശസ്പന്ദസന്ദേഹേ
ചമത്കൃതിമയാഃകലാഃ

127 പ്രാണാദിഷോഡശാനാം തു
വായൂനാം പ്രാണനാത്മികാഃ
ബീജഭൂതാഃസ്വരാത്മത്വാത് കലനാദ്
ബീജരൂപകാഃ

128. അന്തരംഗതയാ ഗുപ്താം യോഗിന്യഃ
സംവ്യവസ്ഥിതഃ കാമാകർഷണരൂപാദ്യാഃ
സ്യേഷ്ടഃപ്രാധാന്യതാഃപ്രിയേ

,

129.സർവ്വാശാപൂരണാഖ്യേ തു ചക്രേ
വാമേന പൂജയേത് പാശാങ്കുശധരാ
ഹ്യേതാ രക്താഃരക്താംബരാവൃതഃ

കാര്യശുദ്ധി കാരണശുദ്ധി കൊണ്ടേ
ഉണ്ടാവുകയുള്ളു.അണോരണീയാൻ എന്ന
സൂക്ഷ്മകാരണത്തിലാണ് അണിമാദിസി
ദ്ധികളും ലഭിക്കുന്നത്. ത്രൈലോക്യമോ
ഹനചക്രത്തിലിരിക്കുന്ന അവയെ തർപ്പ
ണം ചെയ്യുക. പിന്നീട് രണ്ടാംചക്രപൂജ.
സ്പന്ദം എന്ന നാമമുള്ള പരാ തത്വരൂ
പേണ പ്രസരിക്കുന്നു.ഷോഡശസ്പന്ദങ്ങൾ
ഷോഡശവികാരങ്ങളാണ്. ഭൂതേന്ദ്രിയമ
നസ്സുകളുടെ ഈ സമൂഹം ചിദതിശയം
കൊണ്ട് ചമത്കാരമയമാണ്. 16 കലകളാ
ണ് ഇവയുടെ സ്ഫുരണം. പ്രാണാദിക
ളായ 10 വായുക്കൾ(പ്രാണാത്മകത്വം ),
ബീജയുക്തമായ ഷോഡശസ്വരങ്ങൾ, സ്വര
ബിന്ദുകലനം കൊണ്ടുള്ള ബീജാത്മകത്വം,
ത്വക്ക് മുതലായ ധാതുക്കളായി പ്രകടമാ
കുന്നതിനാൽ തന്മയത്വം, ഇപ്രകാരം
യോഗിനികളെ വ്യവസ്ഥിതമാക്കിയിരി
ക്കുന്നു.അന്തരംഗം ബുദ്ധി. അന്തരംഗം

,

കൊണ്ടുമാത്രം ഗ്രഹിക്കാവുന്ന ഗുപ്ത യോഗിനികളെ (കാമാകർഷിണി മുതലായ ) സർവ്വാശാപൂരകചക്രത്തിലാണ് വ്യവ സ്ഥ ചെയ്തിരിക്കുന്നത്. ഇവക്ക് സൃഷ്ടി യിലാണ് പ്രാധാന്യം. സൃഷ്ടി വാമചക്ര ത്തിലാണ് പ്രധാനം. അതിനാൽ സൃഷ്ടിരൂ പമായ ഇവരെ വാമാവർത്തചക്രത്തിൽ പൂജിക്കുന്നു. ഷോഡശവികാരങ്ങൾ വിലാസവതികളാണ്. പ്രാണാദി ഷോഡശ വായുക്കൾ ജഗത്പ്രാണൻ മുതലായ ശക്തിയുള്ളവയാണ്. സബിന്ദുകമായ 16 സ്വരങ്ങളുടെ മേളനം കൊണ്ട് പ്രത്യേകം തന്മയിയായി അന്തരംഗചിദനുപ്രവിഷ്ഠ മായ ഷോഡശവികാരതയാൽ ഗുപ്തമാ യി കാമാകർഷിണി മുതലായ കലകളെ വാമമാർഗ്ഗത്തിൽ പൂജ ചെയ്യുന്നു. പാശ വും അങ്കുശവും ധരിച്ച് രക്തവർണ്ണരാ യി രക്താംബരധരരായി പൂജിക്കപ്പെ ടുന്നു.

130 പ്രാണശുദ്ധിമയി സിദ്ധിർലഘിമാ
ഭോക്തുരാത്മനാഃ ത്രിപുരേശീ ച
ചക്രേശി പൂജ്യാ സർവ്വോപചാരകൈഃ

,

ആനീദവാതം സ്വധയാ തദേകം (ഋഗ് 10.129.2) എന്നതനുസരിച്ച് വിശ്വപ്രാണന രൂപമായ സ്വധ കൊണ്ട്, ഏകരസമയ മായ പ്രാണികൾ സ്വകാരണേ ലയിക്കു ന്നു, പ്രാമാദിവായുക്കളാൽ ശുദ്ധി നേടു ന്നു. വായുലയലക്ഷണമായ ശുദ്ധി, മനോ ലയലക്ഷണമാകയാൽ സമാധിയാണ്. അത് ഏകരസാനുഭൂതിയാണ്. ആ അനു ഭൂതിയുടെ ഭോക്താവായ ജീവന് ലഘി മാസിദ്ധി ലഭിക്കുന്നു. ഏതെല്ലാം ഉപ ചാരങ്ങളാൽ മൂലദേവീപൂജ ചെയ്യുന്നു വോ, അതെല്ലാം സർവ്വാശാപരിപൂരക ചക്രേശ്വരിയായ ത്രിപുരേശിയേയും പൂജിച്ച് ചെയ്യേണ്ടതാണ്.

131. കൌലികാനുഭവാവിഷ്ട
ഭോഗപുര്യഷ്ടകാശ്രിതാഃ
വാഗ്ഭവാഷ്ടകസംബദ്ധാഃസൂക്ഷ്മാ
വർഗ്ഗസ്വരൂപതാഃ

132. താസ്തു ഗുപ്തതരാഃ സർവ്വാഃ
സർവ്വസംക്ഷോഭണാത്മകേഃഅനംഗകുസു
മാദ്യാസ്തു രക്തകഞ്ചുകശോഭിതാഃ

,

133 വേണീകൃതലസത്കേശശ്ചാപബാണ ധരാഃശുഭാഃ തത്തദാകാരബുദ്ധ്യാത്മ ഭോഗ ഭോക്തൃമഹീശിതുഃ

134.പിണ്ഡാദിപദവിശ്രാന്തിസൌന്ദര്യഗുണ സംയുതാ ചക്രേശ്വരീ ബുദ്ധിശുദ്ധിരൂപാ ച പരമേശ്വരീ

135. മഹിമാസിദ്ധിരൂപാ ച പൂജ്യാ സർവ്വോപചാരകൈഃദ്വാദശഗ്രന്ഥിഭേദേന സമുല്ലസിത

136.വിസർഗ്ഗാന്തദശാവേശാച്ഛാക്താനുഭവ പൂർവ്വകം ഉന്മേഷശക്തിപ്രസരൈരിച്ഛാ ശക്തിപ്രധാനകൈഃ

137.തഥൈർവാകുലസംഘട്ടരൂപൈർവർണ്ണ ചതുഷ്ടയൈഃവേധ്യോഷ്മരൂപസാധർണ്ണൈ മിശ്രേച്ഛാഭാവിതൈരപി

138.കുലശക്തിസമാവേശരൂപവർണ്ണദ്വയാ ന്വിതൈ ശക്തേഃ സാരമയത്വേന പ്രസൃതത്വാന്മഹേശ്വരി.

കുലം 36 തത്വാത്മകമായ ശരീരം. അതി ന്റെ അനുഭവങ്ങൾ ഞാൻ തടിച്ചതാണ്, മെലിഞ്ഞതാണ്, സുന്ദരിയാണ്, വിരൂപി

യാണ് മുതലായവ. അവയാലാവിഷ്ടനായ ജീവൻ അവയുടെ ആശ്രയത്വം കൊണ്ട്, പുര്യഷ്ടകത്തിൽ ഭോഗം അറിയുന്നു. സ്ഥൂലവർണ്ണം 51 , സൂക്ഷ്മവർണ്ണം അഷ്ടാക്ഷരം. ഗുപ്തതരം സൂക്ഷ്മവൈഖരീവർണ്ണവർഗ്ഗാഷ്ടകമയം. അനംഗകുസുമ മുതലായ ഈ ശക്തികൾ മൂന്നാമത്തെ സർവ്വസംക്ഷോഭിണീചക്രത്തിൽ പൂജിക്കപ്പെടുന്നു. അവരെ ചുവന്ന കഞ്ചുകം ധരിച്ച് ശോഭിക്കുന്നവരായി, തലമുടി വേണിയായി പിന്നിയിട്ടവരായി, ചാപവും ബാണവും ധരിച്ചവരായി ഭാവന ചെയ്യുന്നു. അതാത് ഇന്ദ്രിയവിഷയങ്ങളുടെ വിഷയങ്ങളെ അന്തഃകരണത്തിൽ ബുദ്ധിയായി പരിണമിപ്പിച്ച് അവയെ ഭോഗിക്കുന്നു. ശബ്ദസ്പർശരൂപരസ ഗന്ധങ്ങളെ ഇപ്രകാരം ഭോഗിക്കുന്ന പ്രമാതാവാണ് മഹീശിതാഭൂപതി, ക്ഷേത്രജ്ഞനെന്ന് അറിയുന്നത്. പിണ്ഡ പദരൂപരൂപാതീത സ്ഥാനങ്ങളിൽ വിശ്രാന്തി പ്രപിക്കുന്നവയാണ് പിണ്ഡാദികൾ. രൂപാതീതം തുരീയം. അവിടെയാണ്

,

മുക്തി. ആ വിശ്രാന്തിയുടെ സൌന്ദര്യം ശിവന്റെ സ്വപ്രകാശനമാണ്, ചിത്സുഖാ കാരമാണ്. ശുദ്ധബുദ്ധിസ്വരൂപമാണ്. ചിന്മയിയും തദൈകരസസൌന്ദര്യശാ ലിനിയുമായ ത്രിപുരസുന്ദരിയാണ് തൃതീയചക്രേശ്വരി. നിർവ്വികൽപ്പചിദാത്മ ലയം പ്രാപിച്ച ശുദ്ധബുദ്ധിസ്വരൂപിണി യാണ്. ഇത് മഹിമാസിദ്ധിരൂപം. സർവ്വോപചാരങ്ങളോടെ പൂജിക്കുക. ഷഢ്ചക്രത്തിൽ 12 ഗ്രന്ഥികൾ പറയപ്പെട ട്ടിട്ടുണ്ട്.അവയെ ഭേദിച്ച് ശൃംഗാടപീഠത്തി ൽ കുടിലരൂപമായി കുണ്ഡലിനി സമുല്ല സിക്കുന്നു.12 ഗ്രന്ഥികളെ ഭേദിച്ച് വിസ ർഗ്ഗാന്തദശയെ ആവേശിക്കുന്നു. വിസർഗ്ഗ **ശബ്ദം ഷോഡശസംഖ്യാ.വിസർഗ്ഗാന്തം** ഷോഡശാന്തം. ഷോഡശാന്തമെന്ന വ്യോമ സ്ഥാനത്തിലാണ് ഇന്ദുമണ്ഡലം. വ്യോമേന്ദുമണ്ഡലാസക്താ സുധാസ്രോത സ്വരൂപിണി. ഉത്ഥാനം ചെയ്ത കുണ്ഡ ലിനി ഷഢ്ചക്രഭേദം ചെയ്യുന്നു. ക്രമേണ വ്യോമേന്ദുമണ്ഡലത്തിലെത്തി ശാക്താനുഭ വം തരുന്നു. ഭാവിവർണ്ണോത്പത്തി

,

എന്ന് ക്രിയാവിശേഷണം.

ബ്രഹ്മരന്ധ്രത്തിലെ അധോമുഖസഹസ്രദല പത്മത്തിൽ സർവ്വവർണ്ണാഗ്ര്യവും പരമ പ്രകാശവും ശിവവുമായ അകാരം, അ കുലം. അതിന്റെ പ്രധാനശക്തി ഇഛരാശ ക്തി . ഇപ്രകാരം. ഉന്മേഷം ശക്തിപ്രസ രം. അനുത്തരമായ ആനന്ദമായ ഉന്മേഷ ത്തിൽ ഇഛരാശക്തിജ്ഞാനശക്തിക്രിയാ ശക്തികളിരിക്കുന്നു. കുലകുണ്ഡലിനിയും അകുലമായ അകാരവും തമ്മിലുള്ള സംബന്ധം(സംഘട്ടം) കൊണ്ട്,സത്യമായ ഓകാരം ജനിക്കുന്നു. അതും അകുലവു മായ സംബന്ധം കൊണ്ട് ഐകാരം, ഔകാരം. നവസ്വരങ്ങൾഃ-അകുലം ഏകവർണ്ണം, ഇഛരാത്മകം ദ്വിതീയം, ഉന്മേഷം മൂന്നാമത്തേത്, ഷണ്ഡം ഹ്രസ്വ ദ്വയം, ഏ,ഐ,ഓ,ഔ ആകെ 9 സ്വരം ഉൽപ്പത്തി.

ഉഷ്മാണം ശ,ഷസഹ. സങ്കൽപ്പരൂപാ. ഹകാരമാണ് അതിന്റെ ആദ്യവർണ്ണം. അതിൽ കുലകുണ്ഡലിനി ആവേശിച്ച് വർണ്ണദ്വയം ലകാരവകാരാത്മകം.

,

ലകാരം പൃഥ്വി. വകാരം അമൃതമയം ജലം. വർണ്ണചതുർദ്ദശം- അ,ഇ,ഉ,ഌ,ൡ, എ,ഐ,ഒ,ഔ,ഹ.യ,ര,വ,ല.ഭൂതലിപ്യുദ്ധാരപ്രസംഗത്തിൽ, പഞ്ചഹ്രസ്വാഃ സന്ധിവർണ്ണാ വ്യോമേരഗ്നിജലം ധരാ. തന്മയമായ ചതുർദ്ദശാരചക്രം. ശക്തേ-ഇച്ഛാശക്തിയിൽ. കുണ്ഡലിനിയുടെ സാരം(പ്രസാരം) ഗുരുമുഖത്തുനിന്ന് സമ്പ്രദായപ്പടി മനസ്സിലാക്കണം.

139. സമ്പ്രദായക്രമായാതാശ്ചക്രേ സൌഭാഗ്യദായകേ നിരന്തരപ്രഥാരൂപ സൌഭാഗ്യബലയോഗതഃ

140 അനവർത്ഥസംജ്ഞകേ ദേവി അണിമാ സദൃശാഃശുഭാഃസർവ്വസംക്ഷോഭിണീപൂർവ്വാഃ ദേഹാക്ഷാദിവിശുദ്ധിതാഃ

141 ഈശിത്വസിദ്ധിരപി ച പ്രോക്തരൂപേ പുരത്രയേ യോഗാദിക്ലേശഭേദേന സിദ്ധാ ത്രിപുരവാസിനി

142 ഏതാഃ സംപൂജയേത് ദേവീ സർവ്വാഃസർവ്വോപചാരകൈഃ

,

സദാതതാനാം നാദാനാം
നവരേന്ദ്രധ്സ്ഥിതാത്മനാം.

143. മഹാസാമാന്യരൂപേണ
വ്യാവൃത്തസ്വരൂപിണി
അസ്ഥിരസ്ഥിരവേദ്യാനാം
ഛായാരൂപൈപെദ്ദശാർണ്ണകൈഃ

144.കുലകൌലികയോഗിന്യഃസർവ്വസിദ്ധി
പ്രദായികഃ ശ്വേതാംബരധരാഃ
ശ്വേതാഃശ്വേതാഭരണഭൂഷിതാഃ

അണിമാസദൃശമായി, ശിവാദ്വൈതഭാവ
നയാൽ നിരന്തരപ്രഥകളും പരമപ്രേമാ
സ്പദമായ പരശിവാദ്വൈതോച്ചരത്വം
കൊണ്ട് അത്രയും ബലമുള്ളവരും, സൌ
ഭാഗ്യവതികളും ശുഭകളും സൌഭാഗ്യദാ
യികകളെന്ന സംജ്ഞയെ അന്വർത്ഥമാ
ക്കുന്നവരും ആയ ദേവതകളെ സൌഭാ
ഗ്യദായകചക്രത്തിൽ പൂജിക്കുന്നു. ദേഹം
36 തത്വലക്ഷണരൂപമാണ്. ദേഹമെന്നതു
കൊണ്ട്, അതിന്റെ അഹന്താഭിമാനിയായ
പ്രമാതാവിനെ ലക്ഷ്യമാക്കുന്നു. അക്ഷ
ങ്ങൾ, ഇന്ദ്രിയങ്ങളാകുന്ന പ്രമാണങ്ങൾ

,

വിഷയങ്ങളെ പ്രമേയരൂപമായി ഗ്രഹി ക്കുന്നു. അവക്ക് വിശുദ്ധിയിൽ ചിദേക വിശ്രാന്തി പ്രദാനം ചെയ്യുന്നവൾ. വിശു ദ്ധിയിൽ സ്വാതന്ത്ര്യം തരുന്നവൾ.പ്രമാതൃ പ്രമാണപ്രമേയലക്ഷണമുള്ള പുരത്രയത്തി ൽ പരിപോഷിപ്പിക്കപ്പെടുന്നവൾ. മാതൃ മാനമേയങ്ങളിൽ അതാതു രൂപമായ പ്രസരിക്കുന്ന ചിന്മരീചികളുടെ പ്രസ രവും അവയുടെ സമവായവുമാണ് ഇവിടെ യോഗശബ്ദം കാണിക്കുന്നത്. ക്ലേശങ്ങളും യോഗവും തമ്മിലുള്ള ഭേദം ഇല്ലായാക്കുന്നു, സദാ അദ്വൈതാവസ്ഥ ജനിപ്പിക്കുന്നു. പ്രമാതാവിന്റെ ദേഹ ത്തിൽ ശിവചൈതന്യസിന്ധുവായി വർത്തിക്കുന്നു. അപ്രകാരമുള്ള സിദ്ധി ത്രിപുരാവാസിനി. പൂർവ്വോക്തപുരത്രയ വിശ്രാന്തിരൂപിണി നാലാമത്തെ ചക്രേശ്വ രി. സിദ്ധിചക്രേശ്വരിയുതമായി ആവര ണദേവതകളെ വാക്ക് ഉൾപ്പെടെ സർവ്വോപചാരം കൊണ്ട് പൂജിക്കുക. പഞ്ചമചക്രപൂജ ഇനി പറയുന്നു. ശരീര ത്തിൽ ഭാവന ചെയ്യപ്പെട്ട അവികൃത

,

ശൂന്യസ്പർശനാദധ്വനിബിന്ദുശക്തിബീജാക്ഷരസ്ഥാനത്ത് , നവരന്ധ്രസ്ഥിതമായ ആത്മാവിൽ (സുഷുമ്നയിലെ മൂലാധാരം മുതൽ ആജ്ഞ വരെ) മഹാസാമാന്യരൂപത്തിൽ വ്യാവർത്തിക്കുന്നവൾ. മഹദ് ആദ്യന്തരഹിതവും നിർവ്വിശേഷധ്വനിലക്ഷണവുമായ സമഷ്ടി സാമാന്യം. ഇപ്രകാരം വ്യാവൃത്തം ചെയ്യുന്ന ധ്വനി പത്തായി വിഭജിക്കപ്പെടുന്നു. അസ്ഥിരവും സ്ഥിരവുമായി അറിയപ്പെടുന്നത്. കർമ്മേന്ദ്രിയഗോചരത കൊണ്ട് ക്രിയാരൂപങ്ങളായ വചനാദാനഗമനവിസർഗ്ഗാനന്ദങ്ങൾ അസ്ഥിരഗോചരം. ജ്ഞാനേന്ദ്രിയഗോചരത കൊണ്ട്, ശബ്ദസ്പർശരസരൂപഗന്ധങ്ങൾ സ്ഥിരഗോചരം. ഛായാരൂപം പ്രതിബിംബരൂപം. ടവർഗ്ഗം, തവർഗ്ഗം ദശാർണ്ണം. ദശേന്ദ്രിയങ്ങളെ കുലമെന്നും, അതിനോട് ബന്ധപ്പെട്ട ദശവിഷയങ്ങളെ കൌലികമെന്നും പറയുന്നു. അവയുടെ യോഗം കുലകൌലികയോഗിനിമാരുടെ പ്രവൃത്തി. ഈ യോഗം കൊണ്ട് അവർ സർവ്വസിദ്ധിയും പ്രദാനം

'

ചെയ്യുന്നു.ഭൂതലിപിയുടെ ക്രമമായ ഉദ്ധാരപ്രാപ്തി കവർഗ്ഗം, ചവർഗ്ഗം, പിന്നെങ്ങനെ തകാര ടകാരം പറഞ്ഞു.ചതുർദ്ദശാര, ദശാരദ്വയ ചക്രങ്ങളിൽ സ്ഥിതിചെയ്യുന്ന ഭൂതലിപി യുടെ മദ്ധ്യമയുടെ സ്ഥിതിക്രമത്തിൽ വർഗ്ഗവ്യത്യാസം വരുന്നു. തത്കാരണ ഭൂതസൂക്ഷ്മമദ്ധ്യമാത്മനാൽ നാദമയത്വ സംജ്ഞാകഥനം ചക്രത്തിൽ പറയുന്നു. ജ്ഞാന,കർമ്മേന്ദ്രിയവിഷയജ്ഞാതമായ സർവ്വസിദ്ധികളും തന്ന് പ്രമാതാവായ സാധകന് വിശ്രാന്തി തരുന്നവളാണ്. രൂപധ്യാനം വെളുത്തവളായി, വെളുത്ത വസ്ത്രങ്ങളും ആഭരണങ്ങളും അണിഞ്ഞ വളായിട്ടാണ്.

145. മന്ത്രാണാം സ്വപ്രഥാരൂപയോഗാ ദന്വർത്ഥസംജ്ഞകേ സർവ്വസിദ്ധിപ്രദാ ധ്യാസ്തു ചക്രേ സർവ്വാർത്ഥസാധകേ

146. ലോകത്രയസമൃദ്ധീനാം ഹേതുത്വാ ച്ചക്രനായികാഃ ത്രിപുരാശ്രീമഹേശാനി മന്ത്രശുദ്ധിഭവാ പുനഃ

147. വിശുദ്ധിസിദ്ധിരാഖ്യാതാ ഏതാഃ സർവ്വാഃ സമർച്ചയേത് ഊർദ്ധ്വാധോമുഖ യാ ദേവി കുണ്ഡലിന്യാ പ്രകാശിതഃ

148. കുലേശ്വരയാ ബഹിർഭാവാത് കാദി വർണ്ണപ്രഥാമയാഃ നിഗർഭയോഗിനാവാച്യഃ സ്വരൂപാവേശരൂപകേഃ

149. സർവ്വാവേശകരേ ചക്രേ സർവ്വ രക്ഷാകരേ പരാഃസർവ്വജ്ഞാദ്യാഃസ്ഥിതാഃ ഏതാഃ സഹപുസ്താക്ഷമാലികാഃ

മനനം കൊണ്ട് ത്രാണനം ചെയ്യുന്നത് മന്ത്രം. സ്വപ്രഥാരൂപമായി ശിവോഹ മെന്ന് അനുഭവമായ സാധകന്റെ മനന ത്രാണനം കൊണ്ടുതന്നെയാണ് സർവ സിദ്ധിപ്രദയായി ഭവിക്കുന്നത്. സർവ്വാ ർത്ഥസാധകചക്രമെന്ന പദത്തിനെ അന്വ ർത്ഥമാക്കുന്നു ഈ മന്ത്രമനനം. സ്വസാധ കർക്ക് പരമലക്ഷ്യമായ മോക്ഷം കൊടു ക്കുന്നതിനാലാണ് സർവ്വാർത്ഥസാധകമാ വുന്നത്. സ്വനാമപദത്തിന്റെ അർത്ഥവ്യു ത്പത്തിപുരഃസരം ചക്രേശ്വരിയെ ധ്യാനി ക്കുക. ലോകയതീതി ലോകഃ ലോകനം

,

ചെയ്യപ്പെടുന്നത് ലോകം. ലോകപദത്തി ന്റെ വ്യുത്പത്തി ഇതാണ്. മൂന്നുലോക ത്തിന്റെയും സമൃദ്ധിയുടെ ഹേതുവാണ് ചക്രനായികയായ ത്രിപുരാശ്രീ. ഉന്മന്യന്തകാലലയലക്ഷണോച്ചാരണത്താൽ ചിന്മയതാഭാവന നേടി ആത്മശുദ്ധി നേടിയ സാധകന് വശിത്വം കൊടുക്കുന്നു. മൂന്നുലോകവും സൃഷ്ടിക്കാനും രക്ഷിക്കാ നും സംഹരിക്കാനുമുള്ള സ്വാതന്ത്ര്യം ലഭിക്കുന്നു.അതാണ് വശിത്വസിദ്ധി.സകല ആവരണദേവതകളും ചക്രേശ്വരീസിദ്ധി സംയുതരാണ്.

ഇനി ആറാമത്തെ ചക്രപൂജ. കുലസ്ഥ പരപുരുഷപ്രാപ്തിക്കായി, കുണ്ഡലിനി ഊർദ്ധ്വമുഖവും മൂലാധാരത്തിലേക്ക് വിശ്വസൃഷ്ടിക്ക് അധോമുഖവുമായി പ്രകാശിക്കുന്നു.മാതൃമാനമേയരൂപമായ കുലത്തെ നിർമ്മിക്കുന്നതിനുള്ള ഇഛ കൊണ്ട് പുറത്തേക്ക് പ്രസരിച്ച് സർവ്വ വർണ്ണഗർഭിണിയായ അവൾ കകാരാദി ദശവർണ്ണപ്രഥാരൂപയായി സൃഷ്ടി ചെയ്യു ന്നു.ഇതാണ് നിഗർഭയോഗിനി. പരശി

,

വോഹം എന്ന് സാക്ഷാത്കരിച്ച സാധ കരിൽ അവൾ സ്വയം ആവേശിക്കുന്നു. അക്ഷരമാർഗ്ഗമായ ചൈതന്യം പ്രകടി പ്പിക്കുന്നു. സാധകലക്ഷണം അക്ഷരവ ർണ്ണങ്ങളുടെ പ്രവാഹമാണ്. (സാഹിത്യം, വാഗ്മിത്വം) സർവ്വരക്ഷാകരചക്രത്തിൽ സർവ്വാവേശകരിയായി , സർവ്വജ്ഞാദി കളായി പരാവിദ്യ ഇരിക്കുന്നു. പുസ്ത കവും അക്ഷമാലയുമാണ് അവളുടെ കയ്യിലുള്ളത്.

150.മാതൃമാനപ്രമേയാണാം പുരാണാം പരിപോഷിണി ത്രിപുരാമാലിനീ ഖ്യാതാ ചക്രേശീ സർവ്വമോഹിനി

151 വിദ്യാശക്തിർവിശുദ്ധിം ച സിദ്ധിം പ്രാകാമ്യസംജ്ഞിതാം ഏതാഃ സർവ്വോപ ചാരേണ വിദ്യാഃ സ്ത്രീരൂപവാച്യാ ധിഷ്ഠിതാഃ

മാതൃമാനമേയങ്ങളെന്ന പുരാണങ്ങളായ ത്രിപുരങ്ങളേയും പരിപോഷിപ്പിക്കുന്നവ ളാണ് സർവ്വമോഹിനിയായ ചക്രേശി ത്രിപുരാമാലിനി. ഇതാണ് ആറാമത്തെ

,

ചക്രത്തിൽ പൂജിക്കപ്പെടുന്നത്. പ്രാകാമ്യ സിദ്ധി കാമനാനുരൂപലക്ഷണമുള്ളതാണ്. കുമാരസംഭവത്തിൽ,
ദ്രവഃസംഘാതകഠിനഃസ്ഥൂലഃസൂക്ഷ്മോ ലഘുർഗുരുഃവ്യക്തോ വ്യക്തേതരശ്ചാസി പ്രാകാമ്യം തേ വിഭൂതിഷു എന്ന് പറയുന്നു. ആദ്യം ആവരണദേവതകൾ, പിന്നീട് ചക്രേശ്വരികൾ, പിന്നീട് സിദ്ധികൾ എന്ന് ക്രമമായി സർവ്വോപചാരങ്ങളാലും പൂജിക്കപ്പെടണം. വിദ്യാശക്തി സ്ത്രീരൂപവാച്യാധിഷ്ഠിതമാണ്. വിശുദ്ധിചക്രത്തിൽ പ്രാകാമ്യസംജ്ഞയോടെ സർവ്വോപചാരത്തോടും പൂജിക്കേണ്ടവളാണ്.

152. നിരുദ്ധവായുസംഘട്ട സ്ഫുടിതഗ്രന്ഥി മൂലതഃഹൃദയാന്തരസംവിത്തിശൂന്യപുര്യഷ്ടകാത്മനഃ

153. ബീജരൂപസ്വരകലാസ്പുഷ്ടവർഗ്ഗാനുസാരതഃ രഹസ്യയോഗിനീർദ്ദേവിഃ സംസാരദലനോജ്ജ്വലേ

ഇച്ഛാശക്തിഡ154 സർവ്വരോഗഹരേ ചക്രേ സംസ്ഥിതാ വീരവന്ദിതേ

,

വശിന്യാദ്യാ രക്തവർണ്ണാ
വരദാഭയമുദ്രിതാഃ

155 പുസ്തകം ജപമാലാം ച ദധാനാ സിദ്ധയോഗിനീഃശുദ്ധവിദ്യാ വിശുദ്ധിം ച ഭുക്തിസിദ്ധിം മഹേശ്വരി

156 ഈശ്വരീം ത്രിപുരാസിദ്ധിം പൂജയേത് ബിന്ദുതർപ്പണൈഃശക്തിത്രയാത്മികാ ദേവി ചിദ്ധാമപ്രസരാഃശിവാഃ

157 സംവർത്താഗ്നികലാരൂപഃ പരമാതിരഹസ്യകാഃപൂർണ്ണാപൂർണ്ണസ്വരൂപായാഃ സിദ്ധേർഹേതുഃ സുരേശ്വരീ

മൂലാധാരം മുതലുള്ള വായുവിന്റെ സ്വതന്ത്രസഞ്ചാരം മൂലാധാരം, അനാഹതം മുതലായ സ്ഥാനങ്ങളിലൂടെ ഭുജഗാകൃതിയായി ഹുങ്കാരവിഹ്വലജ്യോതിയായി സഞ്ചരിക്കുന്നു. മൂലാധാരത്തിൽനിന്ന് ഉയർന്ന് നാഭിയിലൂടെ കടന്ന് ഹൃദയത്തിൽ (അനാഹതപത്മം) സംവിത്തായി ചിദാത്മാവായി സ്ഫുരിക്കുന്നു. ചിതിശ്ചിത്തം ച ചൈതന്യം ചേതനാദ്വയകർമ്മ ച ജീവഃകലാ ശരീരം

,

ച സൂക്ഷ്മം പുര്യഷ്ടകം മതം. അകാരാദിവിസർഗ്ഗാന്തമായ ഷോഡശസ്വരകലകളും കചടതപവർഗ്ഗാദികളും സൂക്ഷ്മരൂപമായി, ബീജരൂപമായി ചിദ്രൂപമായി അവിടെ സ്ഫുരിക്കുന്നു. അവർഗ്ഗമായ വശിനി പ്രഥമ. അതാതു ബീജസ്വരങ്ങളെ അവിടെയാണ് ഉദ്ധരിക്കേണ്ടത്. ക്രമത്തിൽ സ്വസ്വവർഗ്ഗാന്തത്തിൽ സ്വസ്വബീജത്തെ ഉദ്ധരിച്ച് പൂജിക്കണമെന്ന് അർത്ഥം. സൂക്ഷ്മമന്ത്രരഹസ്യമായ പുര്യഷ്ടകത്തോടു സംബന്ധമുള്ളതിനാൽ, (സഹയോഗം) കാര്യകാരണതാലക്ഷണത്താൽ വശിന്യാദിദേവതകൾ രഹസ്യയോഗിനികളാണ്. അനിത്യം,അശുചി,ക്ലേശരൂപമായ സംസാരത്തെ നശിപ്പിക്കുന്നവരാണ്. പരമപ്രകാശം കൊണ്ട് ഉജ്വലിക്കുന്നവരാണ്. സംസാരരോഗത്തിൽനിന്ന് രക്ഷിക്കുന്നവരാണ്. സർവ്വരോഗഹരചക്രത്തിലാണ് പൂജ. ഏഴാമത്തെ ചക്രത്തിലാണ് വശിന്യാദികളെ പൂജിക്കുന്നത്. രക്തവർണ്ണകളും വരദ,അഭയമുദ്രകളെ ധരിച്ചവരുമാണ്.

,

പുസ്തകവും അക്ഷമാലയും ധരിച്ച സിദ്ധയോഗിനികളാണ്.

ശുദ്ധവിദ്യ ശിവാദ്വൈതപ്രഥാലക്ഷണയാണ്. അഹന്ത,ഇദന്ത ഇവയുടെ ഐക്യത്തിലാണ് അതിവിദ്യ ഉണ്ടാവുന്നത്. ശുദ്ധവിദ്യയിൽനിന്ന് വിശുദ്ധി ലഭിക്കുന്നു. ജ്ഞാനേന ജ്ഞേയമാലോക്യ പശ്ചാത് ജ്ഞാനം പരിത്യജേത്. ജ്ഞാനം കൊണ്ട് ജ്ഞേയത്തെ ആലോകനം ചെയ്ത് അറിഞ്ഞശേഷമേ ജ്ഞാനത്തെ പരിത്യജിക്കാവൂ. നിർവ്വികൽപ്പബോധമുണ്ടായ ശേഷം ചമത്കാരരൂപമായ പ്രപഞ്ചത്തെ പരശിവനിൽ തന്നെ നിവേദിക്കലാണത്. സപ്തമചക്രേശ്വരിയായ ത്രിപുരാസിദ്ധി മാതൃമേയമാനങ്ങളായ ത്രിപുരങ്ങളെ ഏകീഭവിപ്പിച്ച്, ശിവതന്മയത തരുന്നു. അനാമികയും അംഗുഷ്ഠവും യോജിപ്പിക്കുന്ന ശിവശക്തിമേലനമുദ്ര കൊണ്ട്, അക്ഷതകുങ്കുമങ്ങളോടെ ദ്രവ്യബിന്ദുതർപ്പണം ചെയ്യുക.

ശക്തിത്രയാത്മിക ഇഛാ,ജ്ഞാന ക്രിയാശക്തിത്രയാത്മിക. സംവിത്തായ അംബിക

,

യുടെ കിരണങ്ങൾ വാമ, ജ്യേഷ്ഠ,രൌദ്രി എന്ന് പ്രസരിക്കുന്നു. പ്രസരം സ്പന്ദരൂപമാണ്.സംവർത്താഗ്നികലാരൂപമാണ്. അതിന്റെ സ്വരം ഹകാരം. അത് ശാന്താശക്ത്യവയവരൂപത്വമാണ്. സർവ്വാവരണദേവതകളിലും വെച്ച് അതിരഹസ്യം മനോബുദ്ധ്യഹങ്കാരരൂപത്രയപരിസ്ഫുരണമായ ചിദാധാരം. പരശിവസമാവേശം കൊണ്ട് പൂർണ്ണവും, വിശ്വവിഷയത്വം കൊണ്ട് അപൂർണ്ണവുമായി ഉഭയരൂപമാണ് സിദ്ധികൾ. ക്ഷിത്യാദിശിവപര്യന്തം പരശിവവിശ്രാന്തിലക്ഷണം കൊണ്ട് സിദ്ധികൾ ജീവന്മുക്തിക്ക് കാരണമാവുന്നതുകൊണ്ട്, ,സർവ്വസിദ്ധിമയചക്രത്തിൽ ആയുധഭൂഷിതരായി കാമേശ്വരകാമേശ്വരിമാരെ ധ്യാനിക്കണം.

158. സർവ്വസിദ്ധിമയാഖ്യേ തു ചക്രേ ത്യായുധഭൂഷിതേ സ്ഥിതാഃ കാമേശ്വരീ പൂർവ്വശ്ചിതസ്രഃപീഠദേവതാഃ

ശരം,ചാപം,പാശം,അങ്കുശം, ഇവ പടിഞ്ഞാറ്,വടക്ക്,കിഴക്ക്,തെക്ക്

,

ദിക്കുകളിൽക്രമേണ ഭാവനം ചെയ്യുക. കാ,പൂ.ജാ,ഓ പീഠങ്ങളിൽ, എട്ടാംചക്രത്തിലെ നാലു കോണിൽ, സർവ്വസിദ്ധിമയചക്രത്തിൽ, മനോബുദ്ധ്യഹങ്കാരചിത്തലക്ഷണത്തോടെ ധ്യാനിക്കുക.വാമ,ജ്യേഷ്ഠ.രൌദ്രി,അംബിക, ഇവരോടെ മിത്രേശ,ഷഷ്ഠീശ, ഔഡ്രീശ,ചര്യാനാഥ, ശിവാങ്കസ്ഥയായ വിമർശ ശക്തി,അംശഭൂതരായ ഇഛാ,ക്രിയാ, ജ്ഞാന, ശാന്താ, കാമേശ്വരി, വജ്രേശ്വരി,ഭഗമാലിനി മഹാത്രിപുരസുന്ദരി ഇപ്രകാരം നവമചക്രസ്ഥിതദേവതകളോടുകൂടി സങ്കൽപ്പിക്കുക. അഷ്ടചക്രത്തിലാണ് ആയുധദേവതകളോടുകൂടി കാമേശ്വരി.

159. ആയുധോസ്ത്വതിരക്താഭാഃ സ്വായുധോജ്വലമസ്തകാഃ വരദായുധഹസ്താശ്ചാ പൂജ്യാ ദ്ധ്യാതൃഫലപ്രദാഃ

160 ത്വദീയാശ്ച മദീയാശ്ച പുംസ്ത്രീവശ്യവിധായിനഃത്വഗ്സൃങ്മാംസമേദോസ്ഥിമജ്ജാർണ്ണാന്താഃ സുരേശ്വരി

,

ആയുധദേവതാധ്യാനം പറയുന്നുഃ-ആയുധങ്ങളെ പുല്ലിംഗമായിട്ടാണ് പറയുന്നത്.ഓരോ ആയുധവും സ്വായുധങ്ങളെ മസ്തകത്തിൽ ധരിച്ച് ചുവന്ന നിറമുള്ളവരും ഉജ്ജ്വലരുമായി,സാധകന് ഫലപ്രദരായി കാണപ്പെടുന്നു. സർവ്വലോകവശീകരിയായ ദേവിയുടെ കയ്യിൽ ഇരിക്കുന്ന ആയുധങ്ങൾ വശീകരിക്കുന്ന സ്വഭാവമുള്ളവയാണ്. പുംസ്ത്രീഭേദമില്ലാതെ ദേവി എല്ലാവരേയും വശീകരിക്കുന്നു. ത്വക്ക് മുതലായ ധാതുക്കളെ പ്രതിനിധീകരിക്കുന്നത് യ മുതലായ പഞ്ചബാണങ്ങളാണ്. (യരലവശ) യ ത്വക്ക്, ര സൃങ്, ല മാംസം, വ മേദസ്സ്, അസ്ഥിമജ്ജാർണ്ണാന്തമായി, ഇരിക്കുന്ന ശുക്ലം ശ.

161. ദ്വിതീയസ്വരസംയുക്താ ഏതേ ബാണാസ്ത്വദീയകാഃ വാമാദീനാം പുരാണാം തു ജനനീ ത്രിപുരാംബികാ

162.പരസ്വാതന്ത്ര്യരൂപത്വാദിച്ഛാശക്തിർമഹേശ്വരീ ഏതാഃസർവ്വോപചാരേണ പൂജയേത് തു വരാനനേ .

,

വാമാ,ജ്യേഷ്ഠാ,രൌദ്രികളായ ത്രിപുര കളായ ജനനിമാരെ സമഷ്ടിരൂപത്തിൽ ചക്രേശ്വരിയായ ത്രിപുരാംബികയായി ,സ്വേഛയാ പ്രപഞ്ചം സൃഷ്ടിച്ച് രക്ഷിച്ച് സംഹരിക്കുന്ന ഇഛാജ്ഞാനക്രിയാ ശക്തിയായി, അതാത് ആയുധദേവതക ളോടു കൂടി സർവ്വോപചാരങ്ങളോടെ പൂജിക്കുക. ഇനി ഒമ്പതാമത്തെ ചക്രേശ്വ രിയുടെ പൂജ പറയുന്നു.

163 സർവ്വാനന്ദമയേ ദേവി പരബ്രഹ്മാ ത്മകേ പരേ ചക്രേ സംവിത്തിരൂപാ ച മഹാത്രിപുരസുന്ദരി

164. സ്വൈരാചാരേണ സംപൂജ്യാ ത്വഹന്തേദന്തയോഃസമാ മഹാകാമ കലാരൂപാ പീഠവിദ്യാദിസിദ്ധിദാഃ

പരബ്രഹ്മാത്മകമായ സമഷ്ടിഭൂതപരമാ നന്ദമയമായ സർവ്വാനന്ദമയചക്രത്തിൽ, സംവിത്തിരൂപമായി, മഹാത്രിപുരസു ന്ദരിയെ പൂജിക്കുന്നു. ഇദന്ത,അഹന്ത ഇവയുടെ സാമ്യം കൊണ്ട് സർവ്വ ഭേദഭാവനകളേയും അവൾ അസ്തമി

,

പ്പിക്കുന്നു. മഹാകാമകലാരൂപിണിയായി ബിന്ദുസ്ഥാനത്ത് അവനവന്റെ ഇച്ഛാനുസൃതമായി അനുസന്ധാനം ചെയ്ത് പൂജിക്കണം. ഇഷ്ടാനുസൃതം അഥവാ സ്വൈരാചാരമായി പൂജിക്കുക എന്നതിന് വിജ്ഞാനഭട്ടാരകൻ, യത്ര യത്ര മനസ്തുഷ്ടി മനസ്തത്രൈവ ധാരയേത് തത്ര തത്ര പരാനന്ദസ്വരൂപം സംപ്രകാശതേ എന്നാണ് പറഞ്ഞിട്ടുള്ളത്.അവൾ മുമ്പുപറഞ്ഞ നാലു പീഠസിദ്ധികളും തരുന്നു. (കാ,പൂ, ജാ,ഓ ക്രമത്തിൽ വാഗ്ഭവ, കാമരാജ , ശക്തി,തുരീയബീജാത്മികയായ വിദ്യ)

165 മഹാമുദ്രാമയീ ദേവീ പൂജ്യാ പഞ്ചദശാത്മികാ തത്തത്തിഥിമയീ നിത്യാ നവമീ ഭൈരവീ പരാ

166 പ്രതിചക്രം സമുദ്രാസ്തു ചക്രസങ്കേതകോദിതാഃ നിത്യക്ലിന്നാദികാശ്ചൈവ കാമ്യകർമ്മാനുസാരതഃ

167. ചതുരസ്രാന്തരാളേ വാ ത്രികോണേ വാ യജേത് സുധീഃ അലിനാ പിശിതൈർഗന്ധൈർധൂപൈരാരാദ്ധ്യ ദേവതാഃ

,

168. ചക്രപൂജാം വിധായേത്ഥം
കുലദീപം നിവേദയേത്
അന്തർബഹിർഭാസമാനം
സ്വപ്രകാശോജ്ജ്വലം പ്രിയേ.

കാമേശ്വരി,ഭഗമാലിന്യാദികളോടൊപ്പം പഞ്ചദശാത്മികകളായ 15 നിത്യകളും 16ആമത്തെ ഭൈരവിയും ഓരോ ചക്രത്തിലും സമുദ്രകളോടുകൂടി പൂജിക്കപ്പെടണം. നിത്യക്ലിന്ന മുതലായവരാണ് നിത്യകൾ. മഹാമുദ്രാമയിയവും മഹാമന്ത്രമയിയുമായ ത്രിപുരസുന്ദരിയെ പരിവാരദേവതാസമേതം ത്രികോണത്തിലും ചതുരസ്രാന്തരാലത്തിലും ഉപചാരപൂർവ്വം പൂജിക്കുക. അലി, പിശിതം,ഗന്ധം,ധൂപം, ഇവകളാലാരാധിച്ച് കുലദീപം നിവേദിക്കുക. കുലം ഈ ശരീരം തന്നെ. സ്വപ്രകാശാത്മികയായി ഹൃദയത്തിലിരിക്കുന്ന ദേവിയെ പുറത്ത് കത്തിച്ചുവെച്ച ദീപത്തോടൊപ്പം നിവേദിക്കുക. അന്തർബഹിർഭാസമാനമായ ദേവിതന്നെ ശരീരത്തിലിരിക്കുന്നതും. പുഷ്പാഞ്ജലിയും ജപവും സമാഹിതചിത്തനായി ചെയ്യുക.

,

169 പുഷ്പാഞ്ജലിം തതഃകൃത്വാ ജപം കുര്യാത് സമാഹിതഃകൂടത്രയേ മഹാദേവി കുണ്ഡലീത്രിതയേപി ച

ബാഹ്യജപമല്ല,ജപം.സമാഹിതചിത്തനായി, നിയതേന്ദ്രിയനായി, നാദരൂപമന്ത്രോച്ചാരണം ചെയ്യുന്നതാണ് ജപം. കുണ്ഡലീത്രിതയത്തിലും (സ്വശരീരത്തിലെ) ശ്രീചക്രത്തിലെ കൂടത്രയത്തിലും ജപവിധികളോടു കൂടി പൂജ ചെയ്യണം.

170.ചക്രാണാം പൂർവ്വപൂർവ്വേഷാം നാദരൂപേണ യോജനം തേഷു പ്രാണാഗ്നി മായാർണ്ണകലാബിന്ദ്വർദ്ധചന്ദ്രകാഃ

171 രോധിനീനാദനാദാന്തഃ ശക്തിവ്യാപികയാന്വിതാ സമനാചോന്മനാ ചേദി ദ്വാദശാന്തേ സ്ഥിതാ പ്രിയേ

172. മൂലകുണ്ഡലിനീരൂപേ മദ്ധ്യമേ ച തതഃപുനഃ സൃഷ്ട്യുന്മുഖേ ച വിശ്വസ്യ സ്ഥിതിരൂപേ മഹേശ്വരീ

173. കേവലം നാദരൂപേണ ഉത്തരോത്തരയോജനം ശബലാകാരകേ ദേവി തൃതീയേ ദ്വദശോ കലാ

,

വാഗ്ഭവ,കാമകൂട,ശക്തികൂടങ്ങളിലും മൂലാധാര,ഹൃദയ,ബിന്ദുസ്ഥാനങ്ങളാകുന്ന കുണ്ഡലിനീത്രയത്തിലും ഇരിക്കുന്ന കുലദീപങ്ങളായ കുലദേവിമാർക്ക് സമർപ്പണം ചെയ്യുന്നു. ബാഹ്യവിഷയ ത്തിലുള്ള സഞ്ചാരം നിർത്തി, അന്തർമു ഖമായി, സംവിദ്ഭാവത്തിൽ അവയെ വിലീനമാക്കുന്നതാണ്(വിശ്രാന്തി പ്രാപി പ്പിക്കുന്നത്) നിവേദനശബ്ദം കൊണ്ട് ഉദ്ദേശിക്കുന്നത്. ഇന്ദ്രിയങ്ങളുടെ ബാഹ്യ സഞ്ചാരം നിർത്തി ആന്തരമായി നാദോ ച്ചാരണം (നാദരൂപമായ മന്ത്രോച്ചാരണം) ചെയ്യുന്നതാണ് ജപം. മൂന്നു കൂടത്തിലും മൂന്നു കുണ്ഡലിനിസ്ഥാനത്തും ഓരോരോ ചക്രത്തന്റെ നാദരൂപത്തെ സംയോജിപ്പി ച്ച് ജപം ചെയ്യുന്നു. , ബീജത്രയശിഖ രവർത്തിയായ കാമകലാന്തസ്ഥമായ സപരാർദ്ധരൂപമായ വഹ്നിസൂര്യസോമ കുണ്ഡലിനി എന്ന ത്രയത്തിലാണ് ഇത്. ലലാടവൃത്തത്തിലെ ദീപികാകാരമായ അർദ്ധമാത്രയിൽ ഉന്മനീപര്യന്തമായ നാദമെല്ലാം മണിനാദം പോലെ ലയിച്ച്

,

അടങ്ങി വിരമിക്കുന്ന, വിശ്രാന്തി പ്രാപിക്കുന്ന അവസ്ഥയിലാണ് സമാധി അനുഭവം .പ്രാണൻ ഹകാരം. അഗ്നി രകാരം. മായാർണ്ണം ഈകാരം. കല സ. ബിന്ദുരഹങ്കാരാത്മാ രവിരേതന്മിഥുന സമരസാകാരഃ കാമഃകമനീയതയാ കലാ ച ദഹനേന്ദുവിഗ്രഹൌ ബിന്ദുഃ (കാമക ലാവിലാസം) പ്രാണാദികൾ ഉന്മന്യന്തം ദ്വാദശാന്തത്തിലാണ് സ്ഥിതി ചെയ്യുന്നത്.

ഹ,ര,ഈ,സ,ബിന്ദു, അർദ്ധചന്ദ്ര,രോധിനി, നാദം,നാദാന്തം വ്യാപിക,സമന,ഉന്മന. ഈ പന്ത്രണ്ടും ഉന്മന്യന്തം വിശ്രാന്തി പ്രാപിക്കുന്നു. .നാദം ഉന്മനീപര്യന്തം മൂന്നാമത്തെ ത്രികൂടശിഖരത്തിലാണ് ഉച്ചരിക്കപ്പെട്ട് ലയിക്കുന്നത്. നാദസൃഷ്ടി വാഗ്ഭവത്തിലും സ്ഥിതി കാമരാജത്തി ലും സംഹാരം (ലയനം) ശക്തികൂടത്തി ലുമാണ്. ഉന്മനിപര്യന്തമായ കേവല നാദരൂപതന്മാത്രകളെ ഉത്തരോത്തരം സംയോജിപ്പിച്ച് (ഉച്ചാരക്രിയാവിശേ ഷണം) ലയിപ്പിക്കുന്നു. ഹ,ര,ഈ ഹരീ. സബിന്ദുകം ഹരീം ഹ്രീം. പിന്നീട് ആ

,

മന്ത്രാക്ഷരം മണിനാദം പോലെ വിശ്രാന്തി പ്രാപിക്കുന്ന നാദതന്മാത്രകൾ. ഇതാണ് മാനസജപത്തിൽ ഉന്മനൃന്തം നമുക്ക് ലഭിക്കുന്നത്.

174 ശൂന്യഷഡ്കേ തഥാദേവി ഹ്യവസ്ഥാ പഞ്ചകം പുനഃ വിഷുവം സപ്തരൂപം ച ഭാവയൻ മനസാ ജപേത്

ജപകാലത്ത് ഭാവിക്കേണ്ടത്. ശിഖിപക്ഷ ചിത്രരൂപമായ മണ്ഡലത്തിൽ (മയിൽപ്പീലി) ശൂന്യപഞ്ചകം ധ്യാനിച്ച് അനുത്തരമായ പരമവ്യോമമെന്ന ശൂന്യം അനുഭവിച്ചറിയുക. ശൂന്യഷഡ്കമാണ് അതിന്റെ രൂപം. സപ്തരൂപമായി വിഷുവത്തെ മനസാ ധ്യാനിക്കുക.

175 അഗ്ന്യാദിദ്വാദശാന്തേഷു ത്രിസ്ത്രീൻ ത്യക്ത്വാ വരാനനേ ശൂന്യത്രയം വിജാനീയാദേകൈകാന്തരതാഃപ്രിയേ

176.ശൂന്യത്രയാത് പരേ സ്ഥാനേ മഹാശൂന്യം വിഭാവയേത് പ്രബോധ കരണേസ്യാഥ ജാഗരത്വേന ഭാവനം

,

അവസ്ഥാപഞ്ചകം , ശൂന്യഷഡ്കം , സപ്തവിധവിഷുവം ഇവയുടെ ജപവേ ളയിൽ മനസ്സിന്റെ ഭാവന എപ്രകാരമാ വണം. ശൂന്യഷഡ്കരൂപം വിജ്ഞാന ഭൈരവഭട്ടാരകൻ ഇപ്രകാരം പറയുന്നു. മയൂരപിഞ്ചകത്തിലെ ചിത്രവിചിത്രമായ ചന്ദ്രകങ്ങളെപ്പോലെ പഞ്ചേന്ദ്രിയങ്ങളെ വിശ്വത്തിന്റെ അനുത്തരശൂന്യഷഡ്കരൂ പത്തിൽ ദർശിച്ച് വിലയിപ്പിച്ച യോഗി പരഭൈരവസ്വരൂപമായി തീരുന്നു.
ആദ്യം 6 ശൂന്യങ്ങളും പിന്നെ സ്വരൂപ വും ശൂന്യമായിത്തന്നെ കാണുന്നു. അഗ്നി (ഹ)മുതൽ ഉന്മനി വരെ 12 സ്ഥാനത്ത് മുമ്മൂന്ന് ത്യജിച്ച് മൂന്നു ശൂന്യം ഉണ്ടാ വുന്നു. ഇപ്രകാരം ഓരോ അന്തരാളത്തി ലും മൂന്ന് ശൂന്യം ഉണ്ട്. ഇതിൽ ഉന്മനി യിലുള്ള മൂന്നാമത്തെ ശൂന്യത്തിലാണ് മഹാശൂന്യം വിഭാവന ചെയ്യേണ്ടത്. ഹ, ഈ എന്നിവയുടെ മദ്ധ്യത്തിലാണ് ര. ഈ , അർദ്ധചന്ദ്രനെന്നിവയുടെ മദ്ധ്യത്തി ലാണ് ബിന്ദു. അർദ്ദചന്ദ്ൻ, നാദം ഇവ യുടെ മദ്ധ്യത്തിലാണ് രോധിനി.

,

നാദശക്തികളുടെ മദ്ധ്യത്തിലാണ് നാദാന്തം. ശക്തി, സമന ഇവയുടെ മദ്ധ്യത്തിലാണ് വ്യാപിക. സമനയുടെ മുകളിലാണ് ഉന്മന. ഇതിൽ 6 എണ്ണം ത്യജിച്ച്, രേഫം,ബിന്ദു,രോധിനി,നാദാന്തം, വ്യാപിക എന്നീ സ്ഥാനങ്ങളിലാണ് (5 സ്ഥാനം) ശിഖിപക്ഷചിത്രരൂപം. (മയിൽപ്പീലിരൂപം) ഇപ്രകാരം അഞ്ച് ചന്ദ്രകങ്ങളെ അഞ്ച് ശൂന്യങ്ങളായി വിഭാവനം ചെയ്യുക .ആറാമത്തേതായ ഉന്മനയിലാണ് പഞ്ചവ്യോമതനു വിഭാവനം ചെയ്യേണ്ടത്. വ്യോമതനു ശൂന്യമാണ്. ശൂന്യത്തിനും പരമായി മഹാശൂന്യം നിരാകാര പരബ്രഹ്മമാണ് അത്. ജാഗ്രദ് അവസ്ഥയിൽ പ്രബോധകരണാവസ്ഥയിൽ അതിന്റെ ഭാവനം പറയാം.

177 വഹ്നൌ ദേവീ മഹാജാഗ്രദവസ്ഥാ ത്വിന്ദ്രിയദ്വയൈഃ ആന്തരൈഃകരണൈരേവ സ്വപ്നോ മായാവബോധനഃ

178 ഗലദേശേസുഷുപ്തിസ്തു ലീനപൂർവ്വസ്തു വേദനം അന്തഃകരണവൃത്തീനാം ലയതോ വിഷയസ്യ തു

,

179 പൂർവ്വാർണ്ണാനാം വിലോമേന ഭ്രൂമദ്ധ്യേ ബിന്ദുസംസ്ഥിതാഃ തുര്യരൂപം തസ്യ ചാത്ര വൃത്താർദ്ധാദേസ്തു സംഗ്രഹഃ

180 ചൈതന്യവ്യക്തിഹേതോസ്തു നാദരൂപസ്യ വേദനം തുര്യാതീതം സുഖസ്ഥാനം നാദാന്താദിസ്ഥിതം പ്രിയേ

181. അത്രൈവ ജപകാലേ തു പഞ്ചാവസ്ഥാഃ സ്മരേത് ബുധഃ യോഗഃപ്രാണാത്മമനസാം വിഷുവം പ്രാണസംജ്ഞകം

ജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയങ്ങളുള്ള പ്രമാതാവിന്റെ പ്രബോധനകാലം ജാഗ്രദവസ്ഥയാണ്. ആന്തരകരണങ്ങൾ മാത്രം പ്രവർത്തിക്കുന്ന സ്വപ്നാവസ്ഥയിലാണ് മായ എന്താണെന്ന് നമുക്ക് പ്രബോധനം ചെയ്യപ്പെടുന്നുത്. (മനസ്സ്,ബുദ്ധി,അഹങ്കാരം, ചിത്തം ആന്തരകരണം) ബാഹ്യേന്ദ്രിയങ്ങൾ പ്രവർത്തിക്കാത്ത ഉറക്കത്തിലും അവ ഉണർന്നിരുന്ന് സ്വപ്നരൂപേണ നമ്മെ പ്രബോധനം ചെയ്യുന്നു. താർത്തി

'

യബീജസ്ഥമായ നാലാമത്തെ സ്വരം കൊണ്ട് , മായയാൽ ഈ അവഗത ബോധനം സംഭവിക്കുന്നു. ഗളദേശത്തി ലാണ് (വിശുദ്ധി) സ്വപ്നസ്ഥാനം. സ്വപ്ന ത്തിലുള്ള അന്തഃകരണവൃത്തികളെല്ലാം ലയിക്കുന്ന സർവ്വേന്ദ്രിയോപരതിയാണ് സുഷുപ്തി. പൂർവ്വദേഹത്തിൽ ലീനസ്ഥി തി പ്രാപിച്ച്, ക്രോഡീകൃതമായിക്കിടന്ന സ്വാത്മനോവേദനം അപ്പോഴാണ് പ്രകാ ശിതമാവുന്നത്. സുഖമയമായ ആത്മരൂ പമാണ് അപ്പോളുള്ളത്. അതിന്റെ വിഷ യം വിശ്വവ്യാപ്തിയുള്ള താർത്തീയബീ ജമാണ്. ഭ്രൂമദ്ധ്യത്തിലെ ഹൃല്ലേഖാമദ്ധ്യ ത്തിലെ ബിന്ദുവിലാണ് അതിനെ വിഭാ വനം ചെയ്യേണ്ടത്. നാദത്തിന്റെ അഭിവ്യ ക്തി തുരീയത്തിലാണ്. അത് ചൈതന്യമാ യി ദർശിക്കപ്പെടുന്നു. താർത്തീയശിഖര വർത്തിയായ അർദ്ധചന്ദ്ര,രോധിനീനാദ ങ്ങളിൽ സ്വാത്മചൈതന്യാഭിവ്യക്തികാര ണമായ നാദകലനാത്മകമായ തുരീയം ഭാവന ചെയ്യുക. യതോ വാചാ നിവ ർത്തന്തേ അപ്രാപ്യ മനസാ സഹ

,

ആനന്ദം ബ്രഹ്മമോ വിദ്വാൻ എന്ന ഉപനിഷദവാക്യത്തിലെ അവസ്ഥയാണ് തുര്യാതീതം. പരമമായ ഈ നാദസ്വരൂപം സുഖസ്ഥാനമാണ്. നാദാന്തശക്തിവ്യാപികാസമനോന്മനികളിൽ സ്ഥിതി ചെയ്യുന്നു തുര്യാതീതം. അവധാനപൂർവ്വം ഈ പഞ്ചാവസ്ഥകളിലും ലഭിക്കുന്ന പ്രബോധനത്തെ മനനം ചെയ്ത് വിദ്യയെ ധരിക്കലാണ് ജപകാലത്ത് സാധകൻ അനുഷ്ഠിക്കേണ്ടത്. സപ്തവിഷുവം അഥവാ പ്രാണവിഷുവങ്ങളെ ഭാവന ചെയ്യേണ്ടത്. ഹകാരാത്മനമായ വായു പ്രാണൻ. ആത്മാവും മനസ്സും സംയോഗിക്കുന്നത് പ്രാണവിഷുവം. ഇനി മന്ത്രവിഷുവം പറയുന്നു.

182. ആധാരോത്ഥിതനാദേ തു ലീനം
ബുദ്ധ്വാത്മരൂപകം സംയോഗേന
വിയോഗേന മന്ത്രാർണ്ണാനാം മഹേശ്വരി

183 അനാഹതാദ്യാധാരാന്തം
നാദാത്മത്വവിചിന്തനം വിഷുവം
നാദസംസ്പർശാന്നാഡീവിഷുവമുച്യതേ.

,

184 ദ്വാദശഗ്രന്ഥിഭേദേന വർണ്ണാദ്
നാധ്യന്തരേ പ്രിയേ നാദയോഗഃപ്രശാന്തം
തു പ്രശാന്തേന്ദ്രിയഗോചരം

185. വഹ്നിം മായാം കലാം ചൈവ
ചേതനാമർദ്ധചന്ദ്രകം രോധിനീനാദ
നാദാന്താൻ ശക്തൌ ലീനാൻ
വിഭാവയേത്.

മൂലാധാരത്തിൽനിന്ന് ഉയർന്ന വായു
വിനാൽ സംഭൂതമായ നാദം ആത്മരൂപ
മായി, സംവിദാത്മകാനന്ദൈകരസമായി
വിദ്യാമാത്രവർണ്ണങ്ങളായി, വിയോഗം
കൊണ്ട്, വാഗ്ഭവ,കാമരാജ,ശക്തി ബീജ
ങ്ങളായും,സംയോഗം കൊണ്ട് സമഷ്ടിരൂ
പമായ തുരീയബീജമായും ഭവിക്കുന്നു.
അനാഹതം വരെ (മൂലാധാരം മുതൽ)
നാദാത്മത്വവിചിന്തനമാണ് മന്ത്രവിഷുവം.
മൂലാധാരസ്ഥിതമായ ശിഖരവർത്തിനി
യായ വാഗ്ഭവബീജത്തെ ,നാദത്തെ,
ഹൃദയപര്യന്തം ഉച്ചരിക്കുമ്പോൾ അവി
ടെ ലീനമായി, ആത്മാവുമായി തന്മയീഭ
വിക്കുന്നതായി അനുസന്ധാനം ചെയ്യുന്ന
താണ് നാദാത്മത്വവിചിന്തനം. ശൈവത

,

ന്ത്രത്തിൽ,ആത്മാവ് നാദമദ്ധ്യത്തിൽ ലയിക്കുന്നതാണ് സഞ്ചാര്യം, അകാരം ഉകാരം ഇവയുടെ സംയോഗവിയോഗ ങ്ങളാൽ മന്ത്രവിഷുവം. ഹൃദയഗഹ്വരം തൊട്ട് മൂലാധാരം വരെയാണ് മന്ത്രവി ഷുവം എന്ന് പറയുന്നുണ്ട്.
നാഡീവിഷുവഭാവനമാണ് ഇനി.
ബീജത്രയശിഖരവർത്തികളായ കാമകലാ ക്ഷരവർണ്ണങ്ങളാൽ,ദ്വാദശഗ്രന്ഥികളെ ഭേദിച്ച്, നാഡ്യന്തരത്തിൽ സുഷുമ്നാ മദ്ധ്യമാർഗ്ഗത്തിൽ, നാദസ്പർശം കൊണ്ട്, മൂലാധാരം മുതൽ ബ്രഹ്മരന്ധ്രം വരെ ഉച്ചരിക്കപ്പെടുന്നതാണ് നാഡീവിഷുവം.
ഇനി പ്രശാന്തവിഷുവഭാവനം. പ്രശാന്ത മായ നാദയോഗം പ്രശാന്തമായ ഇന്ദ്രിയ ങ്ങളാൽ മാത്രം ഗോചരമാണ്. വഹ്നി രേഫം, മായ ഈകാരം. കല പരാർദ്ധ കല. രേഖ രൂപം. ചൈതന്യസംസ്കാര മായ ബിന്ദു ചേതന.(സംവേദനരൂപത്വം കൊണ്ട്) അർദ്ധചന്ദ്രരോധിനീനാദനാദാ ന്തങ്ങളുടെ പൂർവ്വോക്തലക്ഷണം കൊണ്ട് ശക്തികളെല്ലാം ലീനമായതായി വിഭാവ

,

നം ചെയ്യുക. സകലേന്ദ്രിയാതീതമാണ് പ്രശാന്തേന്ദ്രിയഗോചരമായ നാദം. അതാണ് പ്രശാന്തവിഷുവം. ശൈവതന്ത്രത്തിൽ, അകാരോകാരവർണ്ണോം ച മകാരം ബിന്ദുമേവ ച നാദനാദാന്തസംജ്ഞേ ച ത്യക്ത്വാ ബ്രാഹ്മ്യാദിഭിഃക്രമാത് സപ്തമേ ശക്തിമദ്ധ്യേ തു ശിഷ്യാത്മാനം വിചിന്ത യേത് പ്രശാന്തം തദ്വിജാനീയാത് പ്രശാന്തേന്ദ്രിയഗോചരം

186.വിഷുവം ശക്തിസംജ്ഞം തു തദൂർദ്ധ്വം നാദചിന്തനം തദൂർദ്ധ്വം കാലവിഷുവമുന്മനാന്തം മഹേശ്വരി. സമനയുടെ മുകളിലാണ് ശക്തിവിഷുവം . അവിടം മുതൽ മുകളിലേക്ക് ഉന്മനാന്തം നാദചിന്തനം കാലവിഷുവമാണ്. നാത്ര കാല കലാമാനം . കാലാതീതമായ നാദചിന്തനമാണ് കാലവിഷുവം. ശിവതന്ത്രം ശക്തിമദ്ധ്യഗതോ നാദഃസമനാന്തം പ്രസർപ്പതി തച്ഛക്തിവിഷയം പ്രോക്തമുന്മന്യാം കാലസംജ്ഞിതം എന്ന് പറയുന്നുണ്ട്.

,

187. മുനിചന്ദ്രാഷ്ടദശാഭിസ്ത്രുടിഭിർന്നാദ
വേദനം ചൈതന്യവ്യക്തിഹേതുശ്ച
വിഷുവം തത്വസംജ്ഞകം.

ഒരു നിമേഷത്തിന്റെ മുവ്വായിരത്തിലൊരു
ഭാഗമാണ് ത്രുടി. മുനി 7. ചന്ദ്രൻ 1.
അഷ്ടദശം സംഖ്യ പ്രസിദ്ധമാണ്. ഹകാ
രാദ്യം മുതൽ ഉന്മന്യാന്തം വരെ ഉച്ചരി
ക്കപ്പെടുന്ന ത്രുടികാലം അകുലമായ
വിഷുസംജ്ഞയുള്ളതാണ്. നാദത്തിന്റെ
അവസാനത്തിൽ തത്വസംവേദനം നട
ക്കുന്നത് കാലാതീതത്തിലാണ്. ആത്മത
ത്വത്തെ ചൈതന്യമായി, പ്രകാശമായി,
വ്യക്തമാകുന്നത് തത്വവിഷുവത്താലാണ്.
ഉന്മനിക്കു മുകളിലുള്ള ത്രുടികാലം
കൂടി, സ്വാത്മാനുസന്ധാനത്താൽ തത്വ
വിഷുവമാണ്. സ്വാധികാരേ പരേ
ധാമ്നി വിഷുവം തത്വസംജ്ഞകമെന്ന്
ശൈവതന്ത്രം.

188. പരം സ്ഥാനം മഹാദേവി
നിസർഗ്ഗാനന്ദസുന്ദരം ഏവം
ചിന്തനമാനസ്യ ജപകാലേഷു പാർവ്വതി

,

189. സിദ്ധയാഃ സകലാസ്തൂർണ്ണ സിദ്ധ്യന്തി തത്പ്രസാദതഃ ഏവം കൃത്വാ ജപം ദേവ്യാ വാമഹസ്തേ നിവേദയേത്

190 അനാമാംഗുഷ്ഠയോഗേന തർപ്പയേച്ച ക്രദേവതാഃ മദ്യം മാംസം തഥാ മത്സ്യം ദേവൈ്യ തു വിനിയോഗയേത്

ഇപ്രകാരം ജപിക്കുന്നതുകൊണ്ട് പ്രയോജനം പറയുന്നു. സകല,നിഷ്കല, സകലനിഷ്കലാ എന്ന് ത്രിവിധമായ കാലം ദീപാകാരത്തിന്റെ ഊർദ്ധ്വമാത്രയാണ്. അതിന്റെ സ്വാത്മചൈതന്യം കൊണ്ട് സർവ്വസിദ്ധികളും ലഭിക്കുന്നു. ഉക്ത ഭാവനാപുരസ്സരം ജപിച്ച്, പ്രകാശവിമർശസാമരസ്യരൂപമായി, വാമഹസ്തത്തിൽ വിശ്വത്തെ കബളീകൃതമാക്കി(ഉരുള) വിമർശശക്തിയെ നിവേദിക്കുക. അനാമിക ശക്തി. അംഗുഷ്ഠം ശിവൻ. ഈ രണ്ടു വിരലുകളെ ശിവശക്തികളാക്കി മേളിപ്പിക്കുക. പ്രകാശവിമർശസാമരസ്യരൂപിണികളായ എല്ലാ ചക്രദേവതമാരേയും തർപ്പണം ചെയ്യുക. വിശ്വത്തെ മുഴുവനും ലയിപ്പിക്കുന്ന

'

തായി സങ്കൽപ്പിച്ച് പഞ്ചഭൂതാത്മകമായ സ്വശരീരത്തെ ഈശ്വരനായി സമർപ്പിക്കുക. ശിവശക്തിമേളനമുദ്രയോടെ ശരീരത്തിലെ സകല മകാരങ്ങളേയും പഞ്ചഭൂതങ്ങളേയും ഈശ്വരന് സമർപ്പിക്കുന്നതായി ഭാവിച്ച് ഭൌതികമായ സകലവും ഇന്ദ്രിയാതീതമായ ചൈതന്യത്തിലേക്ക് ലയിപ്പിക്കുക.

191. കൌലാചാരസമായുക്തൈർവീരൈസ്തു സഹ പൂജയേത് പുഷ്യഭേതു ച വാരേ ച സൌരേ ച പരമേശ്വരീ.

192 ഗുരോർദ്ദിനേ സ്വനക്ഷത്രേ ചതുർദ്ദശ്യഷ്ടമീഷു ച ചക്രപൂജാം വിശേഷേണ യോഗിനീനാം സമാചരേത്.

193. ചതുഃഷ്ഷ്ഠ്യൈര്യതഃ കോട്യോ യോഗിനീനാം മഹൌജസാം ചക്രമേതത് സമാശ്രിത്യ സംസ്ഥിതാ വീരവന്ദിതേ

194. അഷ്ടാഷ്ടകം തു കർത്തവ്യം വിത്തശാഠ്യവിവർജ്ജിതം ത്വമേവ താസാം രൂപേണ ക്രീഡസേ വിശ്വമോഹിനി.

,

ഗുരുഭക്തി, ശ്രദ്ധ,ക്ഷമ, ശാന്തി, പൂജ, ധൃതി ഇവകളോടു കൂടി (കൌലാചാരം) വീരന്മാരോടു കൂടി, പുഷ്യനക്ഷത്രത്തിൽ ഞായറാഴ്ചകളിൽ, സ്വജന്മനക്ഷത്രത്തിൽ, ഗുരുവാരത്തിൽ, ചതുർദ്ദശി,അഷ്ടമി തിഥികളിൽ യോഗിനിമാരുടെ ചക്രപൂജ സവിശേഷമാണ്. നിത്യപൂജയാണ് ഉത്തമം. അതിനു സാധിക്കാതെ വരുന്നവർക്കാണ് ഈ സവിശേഷ പൂജ പറയുന്നത്. നിത്യപൂജ സാധിക്കാത്ത പക്ഷം നൈമിത്തികമായി, അഷ്ടാഷ്ടകാദിയോഗിനീഗണപ്രീണനപുരസ്സരം പൂജ ചെയ്യാം. ഇത് ചെയ്യേണ്ട വിധം. ത്രൈലോക്യമോഹനചക്രനിവാസിനികളായ ബ്രാഹ്മ്യാദികളുടെ അംശഭൂതകളായ, അക്ഷോഭ്യാദി ചതുഷഷ്ഠി യോഗിനികൾ (64). അവരുടെ ഓരോരുത്തരുടേയും അംശസംഭവകളായ കോടി വീതം 64 കോടി മഹാപ്രഭാവശാലിനികളായ യോഗിനികൾ. മദ്ധ്യമഭൂഗൃഹത്തിലെ 64 കോടി യോഗിനികൾ. അവരുടെ സമഷ്ടിഭൂതകളായ അക്ഷോ

,

ഭ്യാദികൾ. അഷ്ടാഷ്ടകം 8ന്റെ 8 അറുപത്തിനാല്. എന്റെ അംശസംഭവയായി ബിന്ദുസ്ഥാനത്തിരിക്കുന്ന നീ തന്നെയാണ് 64 കോടി യോഗിനീരൂപമായി പരിണമിച്ച് സാധകരുടെ പൂജ കൊണ്ട് പ്രസാദിക്കുന്നത്.

**195 അജ്ഞാത്വാ തു കുലാചാരമയഷ്ട്വാ ഗുരുപാദുകാം യോസ്മിൻ ശാസ്ത്രേ പ്രവർത്തേത തം ത്വം പീഢയസി ധ്രുവം**

**കൌലാചാരമറിയാതെ, ഗുരുപാദുകങ്ങളെ ധ്യാനിക്കാതെ ശാസ്ത്രം പ്രയോഗിക്കുന്നവരെ ഡാകിനി മുതലായ നിന്റെ ക്രൂരരൂപങ്ങൾ പീഢിപ്പിക്കുന്നു. അവന്റെ മാംസമജ്ജാദികളെല്ലാം ശോഷിക്കുന്നു. ഗുരുകടാക്ഷം കൂടാതെ സാധനകളെല്ലാം നിഷ്ഫലമാണ്.**

**196 ഏവം ജ്ഞാത്വാ വരാരോഹേ കൌലാചാരപരഃസദാ ആവയോഃ ശബലാകാരം മദ്യം മാംസം നിവേദ്യ ച**

,

**197. ത്വത്പ്രഥാപ്രസരാകാരസ്ത്വാമേവ പരിഭാഷയേത് ത്വാമിച്ഛാവിഗ്രഹാം ദേവീ ഗുരുരൂപാം വിഭാവയേത്.**

**198.** ത്വന്മയസ്യ ഗുരോഃശേഷം നിവേദ്യാത്മനി യോജയേത് യോഗിനീനാം മഹാദേവി വടുകായാത്മരൂപിണേ

199.ശ്രോത്രാണാം പതയേ മഹ്യം ബലിം കുർവ്വീത ഹേതുനാ നിത്യം പിബൻ വമൻ ഖാദൻ സ്വേച്ഛാചാരപരഃസ്വയം

200. അഹന്തേദന്തയോരൈക്യം ഭാവയൻ വിഹരേത് സുഖം ഏതത് തേ കഥിതം ദിവ്യം സങ്കേതത്രയമുത്തമം.

ഇപ്രകാരമറിഞ്ഞ് കൌലാചാരപരരായി സദാ പ്രകാശവിമർശാത്മകരായി(ആവ യോ) ശബലാകാരമായ മദ്യവും മാംസവും നിവേദിക്കുന്നു. സുരാഃശക്തി ശിവോ മാസംമാനന്ദോ മോക്ഷ ഉച്യതേ. മദ്യം ശക്തി. മാംസം ശിവൻ ഇവയുടെ സാമരസ്യമായ ആനന്ദം മോക്ഷം. ഇവി ടെ നേദിക്കുന്നത് സ്വന്തം ആത്മാവിലെ ശിവശക്തിസംയോഗാത്കമായ മാംസവും

,

മദ്യവും അവകളുടെ സാമരസ്യമായ ആനന്ദവുമാണ്. അല്ലാതെ സ്ഥൂലാർത്ഥ ത്തിലുള്ള മാംസമോ മദ്യമോ അല്ല. വിമർശശക്തിയുടെ പ്രഥ സ്പന്ദം. അതിന്റെ പ്രസരം ആവരണദേവതകളുടെ നാനാരൂപമെടുക്കുന്നു. നീ തന്നെയാണ് സ്പന്ദവും പ്രഥയും പ്രസരവും നാനാ രൂപങ്ങളും. ഗുരുവും നീയാണ്. ശിഷ്യ നും നീയാണ്. എന്ന് ധ്യാനപൂർവ്വം നിവേദിക്കുക. മാതൃമാനമേയമരീചിക ളായ യോഗിനിമാർക്കും, ആത്മരൂപ ത്തിൽ പരമാനന്ദസ്പന്ദരൂപമായ വടു കനും, ക്ഷേത്രങ്ങളുടെ (ശരീരം)പതിയായ ജീവാത്മാവിനും (ഓരോരോ ജീവാത്മാ ക്കൾക്കും)എന്റെ അഹന്ത എന്നാവിഷ്ട മായ മഹിക്കും, നിത്യം ബലി സമർപ്പി ക്കുക. അദ്വിതീയമെന്ന് ഭാവന ചെയ്ത സ്വമനസ്സിൽ,പ്രാണാപാനസഞ്ചാരം ശാന്ത മാകുമ്പോൾ, ശിവോഹം എന്ന് ആന്തര ബലി നൽകുക. നിത്യവും ദേവതക്കും ഗുരുവിനും നിവേദിച്ചശേഷം തിന്നുകയും കുടിക്കുകയും ചെയ്യുക. അഹന്തയും

,

ഇദന്തയും ഐക്യം ഭാവന ചെയ്ത് നിരുപാധികസുഖം അനുഭവിച്ച് വിഹരിക്കുക. അഹന്ത ജ്ഞാതാവിന്റെയും ഇദന്ത ജ്ഞേയത്തിന്റെയും ധർമ്മമാണ്. അവയുടെ ഐക്യം ജ്ഞാതൃജ്ഞേയചൈതന്യങ്ങളുടെ ഐക്യമാണ്. ജ്ഞാതാവും ജ്ഞാനവും ,അറിയുന്നവനും അറിവും അറിയപ്പെട്ടതും, ഐക്യം പ്രാപിച്ച് പരമാനന്ദമുണ്ടാവുന്നു. അപ്രകാരം സുഖമായി വിഹരിക്കുക. ഇപ്രകാരം ദിവ്യമായ സങ്കേതത്രയം നിനക്ക് ഞാൻ ഉപദേശിച്ച് തന്നിരിക്കുന്നു.

201. ഗോപനീയം പ്രയത്നേന സ്വഗുഹ്യമിവ സുവ്രതേ ചുംബകേ ജ്ഞാനലുബ്ധേ ച ന പ്രകാശ്യം ത്വയാനഘേ

202 . അന്യായേന ന ദാതവ്യം നാസ്തികാനാം മഹേശ്വരി ഏവം ത്വയാഹമാജ്ഞപ്തോ മദിച്ഛാരൂപയോ പ്രഭോ

ഈ രഹസ്യം സ്വഗുഹ്യം പോലെ അനർഹരിൽനിന്ന് പ്രയത്നപൂർവ്വം

,

ഗോപനീയമായി പിടിക്കേണ്ടതാണ്. ചുംബകർക്കും ജ്ഞാനലുബ്ധർക്കും പ്രകാശിപ്പിക്കരുത്. നാസ്തികർക്കും അന്യായികൾക്കും കൊടുക്കരുത്. ഭക്തിയില്ലാതെ അനേകവിധം ത്രാസങ്ങ ളിൽനിന്ന് പീഢിതരായി വിദ്യാമാത്രപാ ഠികളായിരിക്കുന്നവരാണ് ചുംബകർ. കാവ്യം നാടകം മുതലായ സാധാരണ ജ്ഞാനം മാത്രം ഉള്ളവരാണ് ഞങ്ങൾ വലിയ ജ്ഞാനികളാണെന്ന ഭാവമുള്ള സാഹിത്യകാരന്മാർ. അവരുടെ മുന്നി ലൊന്നും ഈ രഹസ്യം തുറന്നുകാട്ടരുത്. വിദ്യയെ അധിക്രമിക്കുന്നവരാണ് അന്യാ യികൾ.സത്യം,പരലോകം ഇവ നാസ്തി എന്ന് വാദിക്കുന്നവരാണ് നാസ്തികർ .അവരാരും ഈ രഹസ്യജ്ഞാനത്തിന് അർഹരല്ല.

203 .അന്യായേന തു യോ ദധ്യാത് സ പരേതോ ഭവിഷ്യതി. സങ്കേതം യോ വിജാനാതി യോഗിനീനാം ഭവേത് പ്രിയഃ

അഥവാ ഇത്തരക്കാർക്ക് ജ്ഞാനം ലഭി ച്ചാലും അത് അവർക്ക് പ്രയോജനപ്പെടി

,

ല്ല. അർഹരായവർക്ക് ലഭിച്ചാലാകട്ടെ, പരമശിവതുല്യമായി ഭവിക്കുന്നു.

204. സർവ്വേപ്സിതകലാവാപ്തിഃ സർവ്വ കാമഫലാശ്രയഃ യതോപി ദൃശ്യതേ ദേവി കഥം വിദ്വാന്നചിന്തയേത്.

സർവ്വകാമഫലപ്രദവും സർവ്വേപ്സിത കലാശ്രയവുമായ പരമശിവപ്രാപ്തി താദാത്മ്യപരിജ്ഞാനം പരമപുരുഷാർത്ഥം തന്നെയാണ്. അകത്തും പുറത്തും അത് അനുഭവപ്പെട്ട വ്യക്തി ശിവരൂപമായി സകലവും ദർശിക്കുന്നു. എല്ലാം കാണുന്നു, എന്നാലൊന്നും കാണുന്നില്ല. സത്യമല്ലാതെ മറ്റൊന്നും കാണുന്നില്ല. . മറ്റൊന്നും ചിന്തിക്കുന്നില്ല.

ഇപ്രകാരം ശ്രീമദ് പരമയോഗീന്ദ്ര പുണ്യാനന്ദശിഷ്യനായ അമരാനന്ദയോഗിപ്രവരനാൽ രചിക്കപ്പെട്ട യോഗിനീഹൃദയത്തിന്റെ ദീപികാവ്യാഖ്യാനം അവസാനിക്കുന്നു.